കൂടുതൽ വിവരങ്ങൾ നടുവത്തുമൂഴി, മണ്ണാറപ്പാറ എന്നീ റെയിഞ്ചാഫീസുകളിൽ നിന്നും അറിയാവുന്നതാണ്.

| ക്രമ നമ്പർ | റെയിഞ്ചിന്റെ പേര് | | തോട്ടത്തിന്റെ പേര് | വിസ്തീർണ്ണം (ഹെക്ടർ) |
|---|---|---|---|---|
| 1. | മണ്ണാറപ്പാറ | 1979 | വനലക്ഷ്മി എസ്റ്റേറ്റ് | 12 |
| 2. | ടി | 1980 | ടി | 33 |
| 3. | നടുവത്തുമൂഴി | 1979 | ടി | 18 |
| 4. | ടി | 1980 | ടി | 30 |

നിരതദ്രവ്യം.—200 രൂപ (ഓരോ തോട്ടത്തിനും)

ഉടമ്പടി കാലാവധി.—ഉടമ്പടി തീയതി മുതൽ മൂന്നുവർഷം

പി. എസ്. എൻ. റാവുത്തർ,
ഡെപ്യൂട്ടി കൺസർവേറ്റർ ഓഫ് ഫോറസ്റ്റ്സ്.

കോന്നി.

---

## KOTTAYAM DIVISION

### തൊണ്ടി ലേലപ്പരസ്യം

നമ്പർ സി5–10934/82. 1984 ജനുവരി 2.

താഴെ പറയുന്ന റെയിഞ്ചുകളിലെ വിവിധ ഫോറസ്റ്റ് കേസുകളിൽപ്പെട്ട തൊണ്ടിത്തടികൾ, ഉരുപ്പടികൾ മുതലായവ അതാതു റെയിഞ്ചിന്റെ പേരിന് നേരെ കൊടുത്തിട്ടുള്ള തീയതികളിൽ പകൽ രണ്ടു മണിക്ക് കോട്ടയം ജില്ലാ വനം ആഫീസറോ അദ്ദേഹം അധികാരപ്പെടുത്തുന്ന ഉദ്യോഗസ്ഥനോ അതാതു റെയിഞ്ചാഫീസുകളിൽവച്ച് അടിയിൽ പറയുന്ന വ്യവസ്ഥകൾക്കു വിധേയമായി പരസ്യമായി ലേലം ചെയ്യുന്നതാണ് എന്ന വിവരം പൊതുജനങ്ങളുടെ അറിവിനായി പരസ്യപ്പെടുത്തുന്നു. നിശ്ചിത ദിവസങ്ങൾ അവധി ദിവസങ്ങളായി വരുന്നപക്ഷം അടുത്ത പ്രവൃത്തിദിവസം ലേലം നടത്തുന്നതാണ്.

2. സർക്കാർ തടിഡിപ്പോകളിലെ തടിലേലത്തിനുള്ള പൊതുവ്യവസ്ഥകൾ ഈ ലേലത്തിനും ബാധകമായിരിക്കും. കൂടാതെ താഴെപ്പറയുന്ന പ്രത്യേക വ്യവസ്ഥകളും ബാധകമായിരിക്കും.

3. ലേലത്തിനു ചേരുന്നവർ ലേലം തുടങ്ങുന്നതിനു മുൻപ് ലേലം ചെയ്യുന്ന ഉദ്യോഗസ്ഥന്മാർ നിശ്ചയിക്കുന്നതും വിൽക്കാൻ നിശ്ചയിച്ചിരിക്കുന്ന സാധനങ്ങളുടെ ഉദ്ദേശവിലയിൽ 5 ശതമാനത്തിൽ കുറയാത്തതുമായ തുക നിരതദ്രവ്യമായി കെട്ടിവയ്ക്കേണ്ടതാണ്. ഓരോ കേസുകളിൽപ്പെട്ട തൊണ്ടികളുടെ വില 500 രൂപ കവിയുന്നില്ലെങ്കിൽ നിരതദ്രവ്യം ഉൾപ്പെടെ മുഴുവൻ വിലയും ലേലക്കാരൻ ലേലം കഴിഞ്ഞാലുടൻ കെട്ടിവയ്ക്കേണ്ടതാണ്. ഈ മുഴുവൻ വില 500 രൂപയിൽ കവിയുകയാണെങ്കിൽ ആ കേസിലെ തൊണ്ടിയുടെ ആകെയുള്ള വിലയുടെ മൂന്നിലൊന്നു തുക 500 രൂപയിൽ കുറയാതെ ഉടൻ കെട്ടിവയ്ക്കേണ്ടതാണ്. എന്നാൽ കോടതികളിൽ നിന്നും അനുമതി വാങ്ങി ലേലം ചെയ്യുന്ന തൊണ്ടിയാണെങ്കിൽ ലേലം കഴിഞ്ഞാലുടൻ മുഴുവൻ ലേലത്തുകയും ഒടുക്കേണ്ടതാണ്.

4. ലേലത്തുകയുടെ ബാക്കിസംഖ്യ ലേലം സ്ഥിരപ്പെടുത്തിയ വിവരം ലേലക്കാരനെ അറിയിക്കുന്ന നോട്ടീസിലെ തീയതിമുതൽ 30 ദിവസത്തിനകം സംസ്ഥാനത്തെ ഏതെങ്കിലും ഖജനാവിൽ റെയിഞ്ചാഫീസർമാർ തരുന്ന ചെല്ലാൻ അനുസരിച്ച് ഒടുക്കി ലേലത്തിൽ പിടിച്ചിട്ടുള്ള സാധനങ്ങൾ നീക്കം ചെയ്യേണ്ടതാണ്. മേൽപ്പറഞ്ഞ 30-ാം ദിവസം പൊതുഒഴിവു ദിവസമായി വന്നാൽ അതിനടുത്ത ദിവസം പണം അടയ്ക്കാൻ അനുവദിക്കുന്നതാണ്. അങ്ങനെ കെട്ടിവയ്ക്കാതിരുന്നാൽ അതിനുശേഷം 15 ദിവസം കൂടി തുകയുടെ 12 ശതമാനം പിഴ പലിശയോടുകൂടി കെട്ടിവയ്ക്കാൻ അനുവാദം നൽകുന്നതാണ്. അതിനുശേഷം ലേലത്തുക കെട്ടിവയ്ക്കാൻ കാലാവധി ഒരു കാരണവശാലും അനുവദിക്കുന്നതല്ല. ലേലത്തുക മുഴുവൻ ഈ കാലാവധിക്കകം അടയ്ക്കാതിരുന്നാൽ ലേലം അസ്ഥിരപ്പെടുത്തുന്നതും ആദ്യം ലേലം വിളികേട്ട ആളിന്റെ നഷ്ടോത്തരവാദിത്വത്തിൽ സാധനങ്ങൾ വീണ്ടും ലേലം ചെയ്യുന്നതാണ്. രണ്ടാമത്തെ ലേലത്തിൽ സർക്കാരിനു നഷ്ടം സംഭവിച്ചാൽ നഷ്ടവും പുനർലേലത്തിന് വിശേഷാൽ ചെലവു വല്ലതുമുണ്ടെങ്കിൽ അതും ആദ്യലേലക്കാരനിൽനിന്നും ഈടാക്കുന്നതാണ്. സ്വമേധയാ നഷ്ടസംഖ്യ അടയ്ക്കാതിരുന്നാൽ കരക്കുടിശിക ഈടാക്കുന്നതിനുള്ള നിയമപ്രകാരം ഈടാക്കുന്നതാണ്. പുനർലേലത്തിൽ ലാഭമുണ്ടായാൽ ആദ്യലേലക്കാരന് അതിൽ അവകാശമുണ്ടായിരിക്കുന്നതല്ല.

5. മുൻ നാലാം ഖണ്ഡികയിലെ വ്യവസ്ഥയനുസരിച്ച് മുഴുവൻ തുകയും അതിനുള്ള വിൽപ്പനനികുതിയും അടയ്ക്കുന്നപക്ഷം ലേലം സ്ഥിരപ്പെടുത്തിയ വിവരം ലേലക്കാരനെ അറിയിക്കുന്ന തീയതി മുതൽ 30 ദിവസത്തിനകം സാധനങ്ങൾ നീക്കികൊള്ളേണ്ടതാകുന്നു. എന്നാൽ അപ്രകാരം പണം അടച്ച സാധനങ്ങൾ നീക്കാതിരുന്നാൽ കോട്ടയം ജില്ലാ വനം ആഫീസർക്കു യുക്തമെന്നു തോന്നുന്നപക്ഷം നിയമപ്രകാരമുള്ള തറവാടക ഈടാക്കികൊണ്ട് സാധനങ്ങൾ നീക്കം ചെയ്യാൻ രണ്ടുമാസത്തെ അവധികൂടി അനുവദിക്കുന്നതാണ്. ടി സമയത്തിനകം തടിയും വിറകും നീക്കം ചെയ്യാതിരുന്നാൽ ടി സാധനങ്ങൾ സർക്കാരിലേക്ക് മുതൽ കൂട്ടുന്നതും ടി സാധനങ്ങളിൻമേൽ ലേലക്കാരന് യാതൊരുവിധ അവകാശവും ഉണ്ടായിരിക്കുന്നതുമല്ല.

6. ലേലത്തിൽ ഉൾപ്പെടുത്തുന്ന തടികൾ, ഉരുപ്പടികൾ, മുതലായവയുടെ അളവ്, നൽപ്പുതിൽപ്പ്, തരംതിരിവ് ഇവ ലേലത്തിനുമുൻപ് കണ്ടു ബോദ്ധ്യപ്പെട്ടുകൊള്ളേണ്ടതാണ്. ലേലത്തിനുശേഷം ലഭിക്കുന്ന പരാതികൾ സ്വീകാര്യമല്ല.

പട്ടിക

ലേലത്തീയതികൾ 1984

| റെയിഞ്ച് | ജനുവരി | ഫെബ്രുവരി | മാർച്ച് | ഏപ്രിൽ | മേയ് | ജൂൺ | ജൂലായ് | ഓഗസ്റ്റ് | സെപ്റ്റംബർ | ഒക്ടോബർ | നവംബർ | ഡിസംബർ |
|---|---|---|---|---|---|---|---|---|---|---|---|---|
| എരുമേലി | 24 | 22 | 23 | 25 | 24 | 26 | 25 | 24 | 25 | 25 | 27 | 21 |
| കുമളി | 27 | 23 | 26 | 26 | 25 | 27 | 26 | 28 | 26 | 26 | 28 | 26 |
| നഗരമ്പാറ | 30 | 24 | 27 | 27 | 29 | 28 | 27 | 29 | 27 | 30 | 29 | 27 |
| അയ്യപ്പൻകോവിൽ | 31 | 27 | 28 | 30 | 31 | 29 | 30 | 30 | 28 | 31 | 30 | 28 |

കോട്ടയം,

സി. കെ. ആന്റണി,
ജില്ലാ വനം ആഫീസർ.

---

## MALAYATTUR DIVISION

ലേലപ്പരസ്യം

നമ്പർ ആർ. 45/81. 1983 ഡിസംബർ 26.

ഈ ഡിവിഷന്റെ അധീനതയിലുള്ളതും താഴെ വിവരിക്കുന്ന സ്ഥലങ്ങളിൽ നിൽക്കുന്നതുമായ ഫലവൃക്ഷങ്ങളിൽ നിന്നും അതാതിനെതിരെ കൊടുത്തിരിക്കുന്ന തീയതിവരെ മേലാദായം എടുക്കുന്നതിനുള്ള പാട്ടാവകാശം അതിനെതിരെ കൊടുത്തിരിക്കുന്ന തീയതികളിലും സ്ഥലത്തും വച്ച് സർക്കാർ സ്ഥലം പാട്ടത്തിനുകൊടുക്കുന്ന വ്യവസ്ഥകൾക്കും നിയമങ്ങൾക്കും വിധേയമായി ലേലം ചെയ്യുന്നതാണ്.

1. ലേലം പകൽ 3 (മൂന്ന്) മണിക്ക് ആരംഭിക്കുന്നതാണ്.

2. ലേലത്തിന് ചേരാനാഗ്രഹിക്കുന്നവർ ലേലത്തിനു മുൻപായി പട്ടികയിൽ പറഞ്ഞിരിക്കുന്ന നിരതദ്രവ്യം കെട്ടേണ്ടതാകുന്നു. ലേലം സ്ഥിരമാകാത്തപക്ഷം അവരുടെ നിരതദ്രവ്യം ലേലം കഴിഞ്ഞാലുടൻ മടക്കിക്കൊടുക്കുന്നതാണ്. എന്നാൽ ലേലം കൊണ്ടയാൾ പാട്ടത്തിന്റെ കാലാവധി ഒരുകൊല്ലമാണെങ്കിൽ നിരതദ്രവ്യം ഉൾപ്പെടെ ഒരുകൊല്ലത്തെ പാട്ടസംഖ്യയും മൂന്നുകൊല്ലമാണെങ്കിൽ മൊത്തം സംഖ്യയുടെ മൂന്നിലൊന്നും ഉടൻ കെട്ടേണ്ടതാണ്.

3. ലേലം സ്ഥിരപ്പെടുത്തി നോട്ടീസ് കിട്ടിയ തീയതിമുതൽ 15 (പതിനഞ്ച്) ദിവസത്തിനകം ബാക്കി സംഖ്യയുണ്ടെങ്കിൽ ആയത് അടയ്ക്കേണ്ടതും മൊത്തം സംഖ്യ കരാറിന്റെ ഉറപ്പിലേക്ക് സെക്യൂരിറ്റി കെട്ടി ഉടമ്പടി വെയ്ക്കേണ്ടതുമാണ്.

4. ലേലബാക്കിയും സെക്യൂരിറ്റിയും മേൽ പറഞ്ഞ 15 ദിവസത്തിനകം കെട്ടാതിരുന്നാൽ 12 ശതമാനം പലിശ സഹിതം ഡിവിഷണൽ ഫോറസ്റ്റാഫീസർക്ക് യുക്തമെന്നുതോന്നുന്നപക്ഷം കാലാവധി നീട്ടിക്കൊടുക്കാവുന്നതാകുന്നു.

5. മേൽ വിവരിച്ച പ്രകാരം ലേലത്തുക കെട്ടാതെയോ ഉടമ്പടി വെക്കാതെയോ വീഴ്ച വരുത്തിയാൽ ലേലം അസ്ഥിരപ്പെടുത്തുന്നതും അതുവരെ കെട്ടിയിട്ടുള്ള സംഖ്യ സർക്കാരിലേക്ക് മുതൽകൂട്ടി ആദ്യലേലക്കാരന്റെ നഷ്ടോത്തരവാദിത്വത്തിൽ വീണ്ടും ലേലംചെയ്യുന്നതും അതിൽവെച്ച് സർക്കാരിലേക്കുണ്ടാകുന്ന നഷ്ടം ടിയാനിൽ നിന്നും റവന്യൂ റിക്കവറി നിയമം അനുസരിച്ച് ഈടാക്കുന്നതും എന്നാൽ ലാഭമെന്തെങ്കിലും ഉണ്ടാകുന്ന പക്ഷം അതിന് ടിയാന് അവകാശം ഉണ്ടായിരിക്കുന്നതല്ലാത്തതുമാകുന്നു.

6. നിശ്ചിത ദിവസം പൊതു ഒഴിവായി വന്നാൽ തൊട്ടടുത്ത പ്രവർത്തിദിവസം ലേലം നടത്തുന്നതാണ്.

കൂടുതൽ വിവരങ്ങൾക്ക് ബന്ധപ്പെട്ട റെയിഞ്ചാഫീസിൽ അന്വേഷിച്ചാൽ അറിയാവുന്നതാണ്.

പട്ടിക

| | നിരതദ്രവ്യം രൂപ | കാലാവധി |
|---|---|---|
| I. കോടനാട് റെയിഞ്ച് | | |
| 1. കോടനാട് റെയിഞ്ചാഫീസ് കോമ്പൗണ്ട് | 10 | 31-12-1984 |
| 2. പാണ്ടം ചെക്കിംഗ് സ്റ്റേഷൻ കോമ്പൗണ്ട് | 10 | ടി |
| 3. പോലീസ് ക്വാർട്ടേഴ്സ് കോമ്പൗണ്ട് | 10 | ടി |
| 4. ഡിവിഷണൽ ഫോറസ്റ്റ് ആഫീസ് കോമ്പൗണ്ട് | 10 | ടി |

ലേലസ്ഥലം.—കോടനാട് റെയിഞ്ചാഫീസ്.

ലേലത്തീയതി.—6-2-1984.

ലേലം ചെയ്യുന്ന ഉദ്യോഗസ്ഥന്റെ പേര്.—കോടനാട് റെയിഞ്ചാഫീസർ.

| | | |
|---|---|---|
| II. കാലടി റെയിഞ്ച് | | |
| 1. ചാറപ്പാറ എവിക്റ്റഡ് ഏരിയ സബ്കൂപ്പ് ഒന്നും രണ്ടും | 200 | 31-12-1984 |
| 2. കണ്ണിമംഗലം ഗാർഡ് സ്റ്റേഷൻ കോമ്പൗണ്ട്, കാരക്കാട് | 25 | ടി |
| 3. പാണ്ടുപ്പാറ എവിക്റ്റഡ് ഏരിയ, കണ്ണിമംഗലം | 200 | ടി |

ലേലത്തീയതി.—7–2–1984.

ലേലസ്ഥലം.—കാലടി റെയിഞ്ചാഫീസ്.

ലേലം ചെയ്യുന്ന ഉദ്യോഗസ്ഥന്റെ പേര്.—കാലടി റെയിഞ്ചാഫീസർ.

III. കുട്ടംപുഴ റെയിഞ്ച്

1. കുട്ടംപുഴ ഗാർഡ് സ്റ്റേഷൻ കോമ്പൗണ്ട്

നിരതദ്രവ്യം.—രൂ. 10.

കാലാവധി.—31–12–1984.

ലേലത്തീയതി.—8–2–1984.

ലേലസ്ഥലം.—കുട്ടംപുഴ റെയിഞ്ചാഫീസ്.

ലേലം ചെയ്യുന്ന ഉദ്യോഗസ്ഥന്റെ പേര്.—കുട്ടംപുഴ റെയിഞ്ചാഫീസർ.

വി. കെ. രാമചന്ദ്രൻ,

കോടനാട്. ജില്ലാ വനപാലകൻ.

## CHALAKKUDY DIVISION

### തേക്കുകഴ ലേലപ്പരസ്യം

സി.സി. 2–35/84. 1984 ജനുവരി 6.

1. ഈ ഡിവിഷനിൽ പരിയാരം റെയിഞ്ചിൽ 1962 തേക്കുതോട്ടത്തിൽ മുറിച്ച് അട്ടിവച്ചിരിക്കുന്നതും പട്ടികയിൽ വിവരിക്കുന്നതുമായ വിവിധ ഇനം തേക്കുകഴകൾ 20–12–1983-ലെ കേരള ഗവൺമെന്റ് ഗസറ്റിൽ ഫോറസ്റ്റ് ഷീറ്റ് 560 മുതൽ 564 വരെ പേജുകളിൽ പ്രസിദ്ധീകരിച്ചിരിക്കുന്ന ഡിപ്പോ ലേലനിബന്ധനകൾക്കും താഴെ വിവരിക്കുന്ന മറ്റു നിബന്ധനകൾക്കും വിധേയമായി 1984 ഫെബ്രുവരി മാസം 3-ാം തീയതി പകൽ 11 മണിക്ക് പരിയാരം റെയിഞ്ചാഫീസിൽ വച്ച് ചാലക്കുടി ഡിവിഷണൽ ഫോറസ്റ്റാഫീസറോ, അദ്ദേഹം അധികാരപ്പെടുത്തുന്ന മറ്റുദ്യോഗസ്ഥനോ പരസ്യമായി ലേലം ചെയ്തു വിൽക്കുന്നതാണ്. അന്നേ ദിവസം പൊതു ഒഴിവുദിവസമായി പ്രഖ്യാപിക്കുന്നതായാൽ തൊട്ടടുത്ത പ്രവർത്തി ദിവസം നിശ്ചിത സ്ഥലത്തും സമയത്തും വച്ച് ലേലം നടത്തുന്നതാണ്.

2. ലേലത്തിൽ പങ്കുകൊള്ളണമെന്നാഗ്രഹിക്കുന്നവർ ലേലത്തിനു മുമ്പായി ബന്ധപ്പെട്ട വില്ലേജ്/പഞ്ചായത്ത് പ്രസിഡന്റ്/മുനിസിപ്പൽ ചെയർമാനിൽ നിന്നും 6 മാസത്തിനകം ലഭിച്ച സ്വന്തം മേൽവിലാസവും താൻ ഇന്ന ആളാണെന്നും കാണിക്കുന്ന ഒരു സാക്ഷ്യപത്രം ഹാജരാക്കേണ്ടതാണ്. ആയതിനു വിസമ്മതിക്കുന്നവരെ ലേലത്തിൽ പങ്കെടുപ്പിക്കുന്നതിനോ, പങ്കെടുപ്പിക്കാതിരിക്കുന്നതിനോ ഉള്ള അവകാശം ലേലം നടത്തുന്ന ഉദ്യോഗസ്ഥനിൽ നിക്ഷിപ്തമായിരിക്കും.

3. ലേലം കൊള്ളുന്നയാൾ ലേലാവസാനം ലേലത്തുകയുടെ മൂന്നിൽ ഒരു ഭാഗമോ 10,000 (പതിനായിരം) രൂപയോ ഏതാണ് കുറവെന്നു വച്ചാൽ ആയത് 500 (അഞ്ഞൂറ്) രൂപയിൽ കുറയാതെ കെട്ടിവെയ്ക്കേണ്ടതാണ്.

4. നിരതദ്രവ്യം.—1000 രൂപ.

പട്ടിക

| തേക്കുകഴകളുടെ ഇന വിവരം | എണ്ണം |
|---|---|
| 1-ാം തരം | 200 |
| 2-ാം ,, | 900 |
| 3-ാം ,, | 3700 |
| 4-ാം ,, | 25000 |
| 5-ാം ,, | 14000 |

5. മേൽക്കാണിച്ചിരിക്കുന്ന എണ്ണത്തിലും തരത്തിലും വ്യത്യാസം ഉണ്ടായേക്കാവുന്നതാണ്.

6. കൂടുതൽ വിവരങ്ങൾക്ക് ഗസറ്റ് പരസ്യം നോക്കുകയോ പരിയാരം റെയിഞ്ചാഫീസിൽ അന്വേഷിക്കുകയോ ചെയ്യുക.

എ. ജോസഫ്,

ചാലക്കുടി. ഡിവിഷണൽ ഫോറസ്റ്റാഫീസർ.

## KOZHIKODE (T) DIVISION

### തടി പുനർലേലപ്പരസ്യം

നമ്പർ റി. 2–6347/83. 1984 ജനുവരി 5.

ഈ ഡിവിഷന്റെ കീഴിലുള്ള ചെതലയത്ത് റെയിഞ്ചിൽ നിന്ന് താഴെ പറയുന്നവർ 22–9–1983–ന് ലേലത്തിൽ വിളിച്ചെടുത്തതും താഴെ വിവരിക്കുന്നതുമായ തടികൾ ബാക്കിവില അടച്ചുതീർത്ത് നീക്കം ചെയ്യാത്തതിനാൽ ടിയാൻമാരുടെ നഷ്ടോത്തരവാദിത്വത്തിന്മേൽ നിലവിലുള്ള ലേലനിബന്ധനകൾക്ക് വിധേയമായി കോഴിക്കോട് ഡിവിഷണൽ ഫോറസ്റ്റാഫീസറോ അദ്ദേഹം അധികാരപ്പെടുത്തുന്ന മറ്റുദ്യോഗസ്ഥനോ 30–1–84 പകൽ 11 മണിമുതൽ പരസ്യമായി പുനർലേലം ചെയ്തുവിൽക്കുന്നതാകുന്നു.

ലേലത്തിൽ പങ്കുകൊള്ളാൻ ആഗ്രഹിക്കുന്നവർ ലേലത്തിനുമുമ്പായി, ബന്ധപ്പെട്ട പഞ്ചായത്ത് പ്രസിഡന്റ്/വില്ലേജ് ആഫീസർ/മുനിസിപ്പൽ ചെയർമാൻ എന്നിവരുടെ പക്കൽനിന്ന് ആറുമാസത്തിനകം ലഭിച്ചതായ തന്റെ മേൽവിലാസവും താൻ ഇന്ന ആളാണെന്ന് കാണിക്കുന്ന സാക്ഷ്യപത്രവും ലേലം നടത്തുന്ന ഉദ്യോഗസ്ഥന്റെ മുമ്പാകെ ഹാജരാക്കേണ്ടതാണ്. ഇപ്രകാരം ചെയ്യാത്തവരെ ലേലത്തിൽ പങ്കെടുപ്പിക്കുന്നതിനോ എടുപ്പിക്കാതിരിക്കുന്നതിനോ ഉള്ള അവകാശം മേൽപ്പറഞ്ഞ ഉദ്യോഗസ്ഥനായിരിക്കും.

ലേലസ്ഥലം.—കുപ്പാടിയിലുള്ള ചെതലയം റെയിഞ്ചാഫീസ്.

ലേലത്തീയതി.—30–1–1984 പകൽ 11 മണി മുതൽ

നിരതദ്രവ്യം.—1000 രൂപ.

| വീഴ്ചക്കാരുടെ പേര് | | ഇനവിവരം | ക്യൂ.മീറ്റർ |
|---|---|---|---|
| 1. | ശ്രീ. പി. എൻ. ഗോപാലൻ, വയനാട് വുഡ് വർക്സ്, പി.ഒ. മൂലങ്കാവ്. | പടുമരം | 20,001 |
| 2. | ശ്രീ. പി. കെ. സി. അബ്ദുള്ള, ബത്തേരി. | മത്തി | 12.021 |
| 3. | ശ്രീ. എം.എം. മൊയ്തു, മണിയാട്ടുകുടിയിൽ, നെല്ലിക്കുഴി പി.ഒ., (വഴി) കോതമംഗലം. | പൂപ്പാതിരി | 21.108 |
| | | മത്തി | 27.195 |
| | | താന്നി | 9.032 |
| 4. | ശ്രീ. എൻ. കെ. ഹംസഹാജി, അഷ്റഫ് സോമിൽസ്, കൂട്ടിലങ്ങാടി, മലപ്പുറം. | വെന്തേക്ക് | 16.714 |
| | | കുമിഴ് | 0.900 |
| | | കുന്നിവാക | 7.024 |
| | | മത്തി | 10.923 |

കൂടുതൽ വിവരങ്ങൾക്ക് ചെതലയം റെയിഞ്ചാഫീസിൽ അന്വേഷിക്കുക.

കോഴിക്കോട്.

കെ. എം. മുഹമ്മദ്,
ഡിവിഷണൽ ഫോറസ്റ്റാഫീസർ.

---

## SPECIAL DIVISION, NILAMBUR

### I

### REAUCTION SALE OF BAMBOO COUPES

No. C3.3797/83. *30th December*, 1983.

The right of felling, collection and removal of bamboos from the area referred to in the schedule appended will be sold in public auction by the Divisional Forest Officer, Special Division, Nilambur or any other officer duly authorised by him on 31-1-1984 at 11.30 a.m. at the Special Divisional Forest Office, Nilambur. If the notified day happens to be a public holiday the sale will be conducted on the next working day at the appointed time and place.

SCHEDULE

| *Name of Series* | *Coupe No.* | *Approximate quantity of bamboos (Full bamboos)* |
|---|---|---|
| **Chungathara I Range** | | |
| Vaniampuzha East | I | 23,000 |
| Vaniampuzha West | I | 18,000 |
| Vaniampuzha West | II | 19,000 |
| **Chungathara II Range** | | |
| Pothukkal | II | 20,000 |

The terms and conditions of the sale will be the same as those notified in the notification No. C3.3797/83 dated 20-7-1983 published in Kerala Government Gazette dated 9-8-1983 at Page 387 to 390 of Part III of Forest Sheet with the notification notified in the notification No. C3.3797/83 dated 25-11-1983 published in Kerala Government Gazette dated 13-12-1983 at page 555 of Forest Sheet.

### II

### കശുവണ്ടി ശേഖരിക്കുന്നതിനുള്ള അവകാശം

ലേലപ്പരസ്യം

നമ്പർ സി3.11298/83. 1983 ഡിസംബർ 29.

ഈ ഡിവിഷനിലെ താഴെ പട്ടികയിൽ കാണിച്ച തോട്ടങ്ങളിൽനിന്നും 1983—84-ൽ ഉണ്ടാകുന്ന കശുവണ്ടി ശേഖരിച്ച് നീക്കംചെയ്തുകൊണ്ടുപോകുന്നതിനുള്ള അവകാശം 1984 ജനുവരിമാസം 31-ാം തീയതി പകൽ 10 മണിക്ക് നിലമ്പൂർ സ്പെഷ്യൽ ഡിവിഷണൽ ഫോറസ്റ്റാഫീസിൽ വെച്ച് സ്പെഷ്യൽ ഡിവിഷണൽ ഫോറസ്റ്റാഫീസറോ അദ്ദേഹം അധികാരപ്പെടുത്തുന്ന മറ്റുദ്യോഗസ്ഥനോ പരസ്യമായി ലേലം ചെയ്തു വിൽക്കുന്നതായിരിക്കും. പ്രസ്തുത ദിവസം വല്ല കാരണവശാലും അവധിയായി വന്നാൽ ലേലം അതിനടുത്ത പ്രവർത്തി ദിവസം നിശ്ചിത സ്ഥലത്തും സമയത്തും വെച്ച് നടത്തുന്നതായിരിക്കും.

വ്യവസ്ഥകൾ

1. ലേലത്തിൽ പങ്കെടുക്കുവാൻ ഉദ്ദേശിക്കുന്നവർ ലേലത്തിനു മുൻപായി ലേലം നടത്തുന്ന ഉദ്യോഗസ്ഥനു മുമ്പാകെ ഓരോ തോട്ടത്തിനും 1000 രൂപ വീതം നിരതദ്രവ്യം കെട്ടിവയ്ക്കേണ്ടതും ലേല നോട്ടീസിന്റെ ഒരു പ്രതിയിൽ ആയതിലെ വ്യവസ്ഥകൾ അംഗീകരിച്ചതായി ഒപ്പിട്ടു കൊടുക്കേണ്ടതുമാണ്.

2. കരാറു കാലാവധി 30—6—1984 വരെ ആയിരിക്കും. ലേലം ഓരോ തോട്ടത്തിനും മൊത്തം തുകയ്ക്കായിരിക്കും. ലേലത്തിൽപങ്കെടുക്കുന്നതിന് മുൻപായി ലേലത്തിൽ പങ്കെടുക്കുവാൻ ഉദ്ദേശിക്കുന്നവർ തോട്ടങ്ങൾ നേരിൽ പോയി കണ്ട് ബോദ്ധ്യപ്പെടേണ്ടതാണ്. ലേലത്തിനു ശേഷം, അളവ്, വിളയുടെ ഗുണം തുടങ്ങിയ വയിൽ യാതൊരുവിധ പരാതികളും സ്വീകരിക്കുന്നതല്ല.

3. ലേലം നടത്തുന്ന ഉദ്യോഗസ്ഥന് യാതൊരു കാരണവും കാണിക്കാതെ ആരെയെങ്കിലും ലേലത്തിൽ പങ്കെടുക്കുന്നത് തടയാനുള്ള വിവേചനാധികാരം ഉണ്ടായിരിക്കും. അങ്ങിനെയുള്ള അദ്ദേഹത്തിന്റെ തീരുമാനം അവസാന തീരുമാനവും ചോദ്യം ചെയ്യപ്പെടാത്തതുമായിരിക്കും.

4. യാതൊരുത്തരും മറ്റൊരാൾക്കു് വേണ്ടി, അങ്ങിനെചെയ്യുവാൻ ഉള്ള അധികാരപത്രം ഒപ്പിട്ടു വാങ്ങി ലേലം നടത്തുന്ന ആഫീസിൽനിന്നും അംഗീകാരം വാങ്ങിയിട്ടല്ലാതെ ലേലം വിളിക്കുവാൻ പാടുള്ളതല്ല. അങ്ങിനെയുള്ള കാര്യങ്ങളിൽ ലേലം നടത്തുന്ന ഓഫീസറുടെ തീരുമാനം അവസാന തീരുമാനമായിരിക്കും. പ്രായപൂർത്തിയാകാത്തവരെ ലേലത്തിൽ പങ്കെടുക്കുവാൻ അനുവദിക്കുന്നതല്ല.

5. ലേലദിവസം ലേലം അവസാനിച്ച ഉടൻതന്നെ വിജയിയാകുന്ന ലേലക്കാരൻ ലേല സംഖ്യയുടെ 1/3 ഭാഗം സംഖ്യ (നിരതദ്രവ്യം അടക്കം) അടയ്ക്കേണ്ടതാണ്. ലേലസംഖ്യ 1000 രൂപയോ അതിൽ കുറവോ ആണെങ്കിൽ മുഴുവനും, ആയിരത്തിൽ കൂടുതലാണെങ്കിൽ ഏററവും ചുരുങ്ങിയതു് 1000 രൂപയും അടയ്ക്കണം. അങ്ങിനെ അടയ്ക്കുവാൻ വീഴ്ചവരുത്തിയാൽ അയാൾ അടച്ച നിരതദ്രവ്യം സർക്കാരിലേയ്ക്ക് കണ്ടുകെട്ടുന്നതും അയാളുടെ നഷ്ടോത്തരവാദിത്വത്തിൽ പുനർലേലം നടത്തുന്നതുമായിരിക്കും. അങ്ങിനെയുള്ള ലേലത്തിൽ വീഴ്ചക്കാരനെ പങ്കെടുക്കാൻ അനുവദിക്കുന്നതല്ല.

6. ലേലം നിലമ്പൂർ സ്പെഷ്യൽ ഡിവിഷണൽ ഫോറസ്ററാഫീസറുടേയോ അല്ലെങ്കിൽ അതിന് അധികാരമുള്ള മററു ഉദ്യോഗസ്ഥന്റെയോ സ്ഥിരപ്പെടുത്തലിന് വിധേയമായിരിക്കും. അവർക്ക് ആയത് യാതൊരു കാരണവും കൂടാതെ സ്ഥിരപ്പെടുത്താനും സ്ഥിരപ്പെടുത്താതിരിക്കാനും അധികാരമുണ്ടായിരിക്കും.

7. ലേലം അവസാനിക്കുമ്പോൾ ലേലത്തിൽ വിജയിക്കാത്തവർ അടച്ച നിരതദ്രവ്യം സ്റ്റാമ്പ് പതിച്ച് ഒപ്പിട്ടു കൊടുക്കുന്ന രസീതിൻമേൽ മടക്കികൊടുക്കുന്നതാണ്. ലേലം സ്ഥിരപ്പെടുത്തുമ്പോൾ ലേല വിജയികൾ കെട്ടിവെച്ച നിരതദ്രവ്യമടക്കമുള്ള സംഖ്യ ലേല വിലയിലേക്ക് വരവുവയ്ക്കുന്നതാണ്.

8. ലേലം നടത്തുന്നത് സംബന്ധിച്ചോ, ഏതെങ്കിലും വ്യവസ്ഥകളുടെ വ്യാഖ്യാനം സംബന്ധിച്ചോ വല്ല പരാതികളും ഉത്ഭവിക്കുകയാണെങ്കിൽ അത് സംബന്ധിച്ച് ലേലം നടത്തുന്ന ഉദ്യോഗസ്ഥന്റെ തീരുമാനം അവസാനത്തെ തീരുമാനമായിരിക്കും.

9. സ്ഥിരപ്പെടുത്തിയ ഉത്തരവ് അയയ്ക്കുന്ന തിയ്യതി മുതൽ 15 ദിവസത്തിനകം ലേലത്തിൽ വിജയിക്കുന്നയാൾ താഴെ പറയുന്ന കാര്യങ്ങൾ ചെയ്തു തീർക്കേണ്ടതാണ്.

(1) ലേലത്തിൽ വിജയിക്കുന്ന ആൾ ലേലത്തുകയുടെ ബാക്കി സംഖ്യ മുഴുവനും ലേല വിലയിൻമേൽ നിലവിലുള്ള വില്പന നികുതിയും അടച്ചു തീർക്കണം.

(2) ലേലത്തിൽ വിജയിക്കുന്ന ആൾ ലേലത്തുകയുടെ 10 ശതമാനം വരുന്ന സംഖ്യ (ഏററവും കുറഞ്ഞത് 100 രൂപ) കേരള സർക്കാരിന്റെ ഏതെങ്കിലും ഒരു ഖജനാവിൽ സ്പെഷ്യൽ ഡിവിഷണൽ ഫോറസ്ററാഫീസറുടെ പേരിൽ പണയം ചെയ്തുകൊണ്ട് സേവിംഗ്സ് ബാങ്ക് അക്കൗണ്ടിൽ സെക്യൂരിററി ഡെപ്പോസിററ് ആയി ടിയാന്റെ പേരിൽ നിക്ഷേപിക്കേണ്ടതും ആയത് സ്പെഷ്യൽ ഡിവിഷണൽ ഫോറസ്ററാഫീസർക്ക് സമർപ്പിക്കേണ്ടതും അദ്ദേഹവുമായി 3 രൂപ 75 പൈസയുടെ മുദ്രപത്രത്തിൽ ഒരു കരാറ് ഒപ്പിടേണ്ടതുമാണ്.

10. സ്ഥിരപ്പെടുത്തിയ ഉത്തരവു മുതൽ 15 ദിവസത്തിനകം ലേലത്തുകയുടെ ബാക്കിസംഖ്യയും വില്പന നികുതിയും സെക്യൂരിററി ഡെപ്പോസിററും അടയ്ക്കുന്നതിനും കരാറു വെക്കുന്നതിനും സാധിക്കാതെ വന്നാൽ ആയതിന് വർഷത്തിൽ 12 ശതമാനം പലിശയും ഓരോ ദിവസത്തെയ്ക്കും ഒരു രൂപ വീതം പിഴയും ഈടാക്കികൊണ്ട് 15 ദിവസം കൂടി സ്പെഷ്യൽ ഡിവിഷണൽ ഫോറസ്ററാഫീസർ അനുവദിക്കുന്നതാണ്. 24 ശതമാനം പലിശയും ദിവസത്തിന് ഒരു രൂപ വീതം പിഴയും ഈടാക്കിക്കൊണ്ട്, മറെറാരു 15 ദിവസം കൂടി അനുവദിച്ചു തരുന്നതിന് കോഴിക്കോട് നിക്ഷിപ്തവനം കൺസർവേററർ അവർകൾക്ക് അധികാരമുണ്ടായിരിക്കും. അനുവദിച്ച ഗ്രേസ് പിരിഡിനുള്ളിലോ നീട്ടി അനുവദിച്ച ദിവസങ്ങൾക്കുള്ളിലോ ബാക്കി തുകയും സെക്യൂരിററിയും അടച്ച് കരാറുവെക്കാൻ വീഴ്ച വരുത്തിയാൽ അവകാശം വീഴ്ചക്കാരന്റെ നഷ്ടോത്തരവാദിത്വത്തിൽ പുനർലേലം ചെയ്തു വില്ക്കുകയോ മററു വിധത്തിൽ വിൽക്കുകയോ ചെയ്യുകയും ടിയാൻ അടവാക്കിയ മുഴുവൻ സംഖ്യയും സർക്കാരിലേക്ക് കണ്ടുകെട്ടുകയും മറു ലേലം കാരണമോ, മറേറാ സർക്കാരിന് വല്ല നഷ്ടവും ഉണ്ടായാൽ ആയതിന് ടിയാൻ ഉത്തരവാദിയായിരിക്കുന്നതും ആകുന്നു. എന്നാൽ വല്ല ലാഭവും ഉണ്ടാകുകയാണെങ്കിൽ ആയതിന് ടിയാന് യാതൊരു അവകാശവും ഉണ്ടായിരിക്കുന്നതല്ല. ഇതുമൂലം സർക്കാരിന് എന്തെങ്കിലും നഷ്ടം സംഭവിക്കുകയാണെങ്കിൽ ആയത് ടിയാനിൽനിന്നും നിലവിലുള്ള റവന്യൂ റിക്കവറി നിയമംമൂലം ഈടാക്കുന്നതായിരിക്കും.

11. സെക്യൂരിററി ഡിപ്പോസിററു നിശ്ചിത തിയ്യതിക്കകം അടയ്ക്കുകയും എന്നാൽ കരാർ വയ്ക്കാൻ മാത്രം താമസിക്കുകയും ചെയ്താൽ താമസം വരുന്ന ഓരോ ദിവസത്തേക്കും ഒരു രൂപവീതം സെക്യൂരിററി അടച്ച തിയ്യതി മുതൽ പിഴ ഈടാക്കിക്കൊണ്ട് 30 ദിവസംവരെ ആയതിൽ സമയം അനുവദിക്കാവുന്നതാണ്. എന്നിട്ടും താമസിക്കുകയാണെങ്കിൽ ലേലം റദ്ദാക്കുന്നതാണ്.

12. യാതൊരു കാരണവശാലും ഉയർന്ന സംഖ്യക്ക് വിളിക്കുന്ന ലേലക്കാരനെ അയാൾ വാഗ്ദാനം ചെയ്യുന്ന സംഖ്യ പിൻവലിക്കാൻ, അക്കാര്യത്തിൽ ഡിപ്പാർട്ടുമെന്റിൽ നിന്നും ഒരു തീരുമാനം ഉണ്ടാകുന്നതുവരെ അനുവദിക്കുകയില്ല.

13. ലേലത്തിൽ വിജയിക്കുന്നവർ 9-3-1976-ലെ കേരള സർക്കാർ ഗസററിൽ പരസ്യപ്പെടുത്തിയ 23-2-1976-ലെ ജി. ഒ. പി. 62/76/എ. ഡി. നമ്പർ ഉത്തരവിലെ വ്യവസ്ഥകൾ അനുസരിക്കേണ്ടതാണ്.

(എ) സ്പെഷ്യൽ ഡിവിഷണൽ ഫോറസ്ററാഫീസർക്ക് പാട്ടസ്ഥലം മുഴുവനുമോ ഭാഗികമായോ കാട്ടുതീ തടയുന്നതിന് ആവശ്യമെന്നു തോന്നിയാൽ അടിക്കാടുകൾ വെട്ടി നേരത്തെ ചുടുന്നതിന് അധികാരമുണ്ടായിരിക്കും. അതുമൂലം വല്ല നഷ്ടവും ഉണ്ടാകുകയാണെങ്കിൽ ആയതിന് കരാറുകാരന് യാതൊരു അവകാശവും ഉണ്ടായിരിക്കുന്നതല്ല.

(ബി) കരാറു കാലയളവിൽ എല്ലായ്പ്പോഴും തൈകൾക്ക് ചുററുമുള്ള കാടുകൾ 5 മീററർ ചുററളവിൽ കരാറുകാരൻതന്നെ വെട്ടി നീക്കം ചെയ്തിരിക്കണം.

(സി) കാട്ടുതീ തടയുന്നതിനുവേണ്ടി തോട്ടത്തിലുള്ള ഫയർ ട്രെസിംഗ് ജോലികൾ ഡിപ്പാർട്ടുമെന്റിൽ നിന്നും നിർദ്ദേശിക്കുന്ന പ്രകാരം കരാറുകാരൻ ചെയ്തു തീർക്കണം. ഒരു കാരണവശാലും തോട്ടത്തിൽ തീ പിടിക്കാതെ നോക്കി സംരക്ഷിക്കേണ്ടത് കരാറുകാരന്റെ ചുമതലയാണ്.

14. ശേഖരിക്കുന്ന കശുവണ്ടി 1976-ലെ കേരള അസംസ്കൃത കശുവണ്ടി (വിതരണവും വിപണനവും) ഉത്തരവുപ്രകാരം [Kerala Raw Cashewnut (Marketing and distribution) order, 1976] സർക്കാർ നിജപ്പെടുത്തിയ വിലയ്ക്ക് അംഗീകൃത ഏജൻസിന് മാത്രമേ വിൽക്കാൻ പാടുള്ളൂ.

15. നഴ്സറികൾ ഉണ്ടാക്കുന്നതിന് ആവശ്യമുള്ള പക്വം തോട്ടങ്ങളിൽനിന്ന് നല്ലതരം വിത്തുകൾ തിരഞ്ഞെടുക്കുന്നതിനുള്ള അവകാശം ഡിപ്പാർട്ടുമെന്റിന് ഉണ്ടാ

യിരിക്കും. അങ്ങിനെ തിരഞ്ഞെടുക്കുന്നതിന് അംഗീകൃത വില നൽകുന്നതുമായിരിക്കും.

16. ലേലത്തുക ഒരു ലക്ഷം രൂപയോ കൂടുതലോ ആണെങ്കിൽ അസ്സൽ ലേല വിലയെക്കാൾ 10 ശതമാനവും ഒരു ലക്ഷത്തിൽ കുറവാണെങ്കിൽ 20 ശതമാനവും കൂടുതലാണെങ്കിൽ മാത്രമേ പോസ്ററ് ഓഫറുകൾ സാധാരണഗതിയിൽ സ്വീകരിക്കുകയുള്ളു. അങ്ങിനെയുള്ള പോസ്ററ് ഓഫറുകൾ താഴെപറയുന്ന വ്യവസ്ഥയിൽ മാത്രമേ പരിഗണിക്കുകയുള്ളു.

(1) ലേലത്തീയതി മുതൽ 7 ദിവസത്തിനകം ആയത് കിട്ടിയിരിക്കണം.

(2) പോസ്ററ് ഓഫർ നൽകുന്ന ആൾ അസ്സൽ ലേലക്കാരൻ ലേല ദിവസം അടച്ച തുകയുടെ ഇരട്ടി സംഖ്യ അടച്ചിരിക്കണം.

(3) മേൽ പ്രകാരം സംഖ്യ അടച്ചതിന്റെ ചെലാൻ രശീത് ബന്ധപ്പെട്ട ഓഫീസർക്ക് അതു സംബന്ധിച്ച രജിസ്ററർ ചെയ്ത നോട്ടീസ് കിട്ടിയതിന്റെ 7 ദിവസത്തിനുള്ളിൽ ബോധിപ്പിക്കണം.

17(എ) പോസ്ററ് ഓഫർ നൽകുന്നയാൾ മേൽ വ്യവസ്ഥകൾ അംഗീകരിച്ച് വ്യവസ്ഥകൾ പ്രകാരം പൂർത്തിയാക്കേണ്ട സെക്യൂരിററി പണയം ചെയ്തു ബന്ധപ്പെട്ട ഓഫീസർ മുൻപാകെ കരാറു ഒപ്പിടേണ്ടതാണ്.

(ബി) പോസ്ററ് ഓഫർ നൽകുന്ന ആൾ മേൽ വ്യവസ്ഥകൾ എല്ലാം നിറവേററിയാൽ നിയമാനുസരണമുള്ള പരസ്യങ്ങൾ ചെയ്ത് പുനർലേലം ചെയ്യുന്നതായിരിക്കും.. പുനർലേലത്തിൽ പോസ്ററ് ഓഫർ തന്ന ആൾ ഏററ സംഖ്യക്ക് ആരും തന്നെ വിളിച്ചില്ലെങ്കിൽ ആയത് പോസ്ററ് ഓഫർ തന്നയാൾക്ക് അയാൾ തരാമെന്ന് ഏററ നിരക്കിൽ നൽകുന്നതായിരിക്കും. അയാൾ അതിൽനിന്നും പിൻവലിഞ്ഞാൽ അയാൾ നൽകിയ സെക്യൂരിററി തുക സർക്കാരിലേക്ക് മുതൽ കൂട്ടുന്നതായിരിക്കും. എന്നാൽ പുനർലേലത്തിൽ പോസ്ററ് ഓഫറിനേക്കാൾ കൂടിയ തുകയ്ക്ക് ആരെങ്കിലും വിളിച്ചാൽ ആയത് കൂടുതൽ വിളിച്ചയാൾക്ക് നൽകുന്നതും പോസ്ററ് ഓഫർ നൽകിയ ആൾ അടച്ച തുക അയാൾക്ക് മടക്കിക്കൊടുക്കുന്നതുമായിരിക്കും.

18. കരാറുകാരൻ പാട്ടസ്ഥലത്ത് ജോലി ചെയ്യുന്നതിന് ഏജൻറിനെ നിയമിക്കുന്നത് സ്പെഷ്യൽ ഡിവിഷണൽ ഫോറസ്ററാഫീസറുടെ അംഗീകാരം വാങ്ങിയതിന് ശേഷം മാത്രമേ പാടുള്ളു. ഓരോ ഏജൻറിന്റേയും 2 മാതൃകാ ഒപ്പുകൾ സ്പെഷ്യൽ ഡിവിഷണൽ ഫോറസ്ററാഫീസർക്ക് നൽകിയിരിക്കണം. അവ അംഗീകരിക്കുന്നതിനും കാരണംകൂടാതെ തള്ളുന്നതിനുമുള്ള അധികാരം അദ്ദേഹത്തിൽ നിക്ഷിപ്തമായിരിക്കുന്നതും അങ്ങിനെയുള്ള തീരുമാനം അവസാനത്തേതുമായിരിക്കും. ഏജൻറിനെ നിയമിക്കുന്നത് നിയമാനുസരണം ഉള്ള അംഗീകാരപത്രം നിശ്ചിത ഫോറത്തിൽ ഒപ്പിട്ട സ്പെഷ്യൽ ഡിവിഷണൽ ഫോറസ്ററാഫീസറിൽനിന്നും അംഗീകാരം വാങ്ങിയിട്ടായിരിക്കണം. അങ്ങിനെ അംഗീകാരം നൽകിയ ഏജൻറിനെ ''അക്രെഡിററഡ് ഏജൻറ്'' ആയി കണക്കാക്കുന്നതാണ്.

19. ലേലക്കാരനിൽനിന്നോ, കരാറുകാരനിൽ നിന്നോ ഈടാകാനുള്ള എല്ലാ തുകയും അങ്ങിനെയുള്ള കേസ്സുകളിൽ ലേല നോട്ടീസിലെയോ ഒപ്പിട്ടിട്ടുള്ള കരാറിലെയോ വ്യവസ്ഥകൾക്ക് വിധേയമായി അവർ അടവാക്കിയില്ലെങ്കിൽ നിലവിലുള്ള റവന്യൂ റിക്കവറി നിയമപ്രകാരം ഭൂനികുതി കുടിശ്ശികയായി കണക്കാക്കി ഈടാക്കുന്നതായിരിക്കും.

20. കാട്ടുതീ മൂലമോ ഉണക്കംമൂലമോ മററു വിധത്തിലോ വല്ല നഷ്ടവും നേരിട്ടാൽ ആയതിന് യാതൊരു വിധ നഷ്ട പരിഹാരത്തിനും കരാറുകാരന് അവകാശമുണ്ടായിരിക്കുന്നതല്ല.

21. സ്പെഷ്യൽ ഡിവിഷണൽ ഫോറസ്ററാഫീസറുടെ രേഖാമൂലമുള്ള അനുവാദം കൂടാതെ പാട്ടത്തിന് എടുത്ത സ്ഥലം മറെറാരാൾക്ക് കൈമാററം ചെയ്യാനോ സ്ഥലം മുഴുവനുമായോ ഭാഗികമായോ ഏല്പിച്ചു കൊടുക്കാനോ പാടില്ല. അങ്ങിനെ നൽകുന്നതിനുള്ള അപേക്ഷ യാതൊരു കാരണവും കാണിക്കാതെ തള്ളാനുള്ള അധികാരം സ്പെഷ്യൽ ഡിവിഷണൽ ഫോറസ്ററാഫീസർക്ക് ഉണ്ടായിരിക്കും.

22. മുകളിൽ 9-ാം നമ്പർ വ്യവസ്ഥയിൽ പറഞ്ഞ നിബന്ധനകൾ പൂർത്തീകരിച്ചതിനുശേഷം സ്പെഷ്യൽ ഡിവിഷണൽ ഫോറസ്ററാഫീസറിൽ നിന്നും രേഖാമൂലമുള്ള അനുവാദം വാങ്ങിയതിനു ശേഷമേ ലേലക്കാരന് പാട്ടസ്ഥലത്ത് പ്രവേശിക്കുവാൻ പാടുള്ളു. അങ്ങിനെയുള്ള അംഗീകാരം കിട്ടുന്നതിനുമുൻപ് സ്ഥലത്ത് പ്രവേശിക്കുന്നത് കൈയ്യേററമായി കണക്കാക്കുന്നതും അതിന് ലേലക്കാരനെതിരെ കേരള വന നിയമപ്രകാരം പ്രോസിക്യൂഷൻ നടപടികൾ കൈക്കൊള്ളുന്നതുമായിരിക്കും.

23. ലേലത്തിൽ വെക്കുന്ന യൂണിററിന്റെ ചാർജ്ജ് വഹിക്കുന്നതോ അവ നിയന്ത്രിക്കുന്നതോ ആയ യാതൊരു സർക്കാർ സേവകന്റെയും ബന്ധുക്കൾക്ക് ലേലത്തിൽ പങ്കെടുക്കുവാനോ കരാറ് എടുക്കുവാനോ പാടില്ല.

കുറിപ്പ്.—ഇത് പ്രകാരം ബന്ധുക്കൾ എന്നതിന് വിവക്ഷ അച്ഛൻ, അമ്മ, പുത്രൻ, പുത്രി, സഹോദരൻ സഹോദരി, നേരമ്മാവൻ, അനന്തിരവൻ, ഭാര്യയുടെയോ ഭർത്താവിന്റെയോ അച്ഛൻ, മരുമകൻ തുടങ്ങിയ 3-1-1967-ലെ ജി.ഒ.എം.എസ്. 3/പി.എൻ. നമ്പർ ഗവൺമെൻറ് ഉത്തരവിൽ വിവരിക്കുന്നവരാണ്.

24. ലേല വില 1000 രൂപയ്ക്ക് മുകളിലും 5000 രൂപയ്ക്ക് താഴെയുമാണെങ്കിൽ സെക്യൂരിററി ഡെപ്പോസിററ് മടക്കി കിട്ടുന്നതിന് വിൽപ്പന നികുതിയുടേയും കാർഷികാദായ നികുതിയുടേയും ക്ലീയറൻസ് സർട്ടിഫിക്കററുകൾ ഹാജരാക്കേണ്ടതാണ്. ലേല വില 5000 രൂപക്കും അതിനു മുകളിലും ആണെങ്കിൽ ആദായ നികുതിയുടെ ക്ലിയറൻസ് സർട്ടിഫിക്കററു കൂടി ഹാജരാക്കണം. അല്ലെങ്കിൽ ഇങ്ങിനെയുള്ള വല്ല കുടിശ്ശികകളും ഉണ്ടെങ്കിൽ ആയത് സെക്യൂരിററിയിൽനിന്നും ഈടാക്കുന്നതായിരിക്കും. കരാറുകാരൻ കേരള സംസ്ഥാനത്തിന് പുറത്ത് ബിസിനസ്സ് ചെയ്യുന്ന ആളാണ് എങ്കിൽ ആദായ നികുതി ക്ലീയറൻസ് സർട്ടിഫിക്കററ് മാത്രം ഹാജരാക്കിയാൽ മതി.

25. വല്ല കാരണത്താലും കരാറു റദ്ദാക്കേണ്ടി വരുമ്പോൾ മുകളിൽ വിവരിച്ച പ്രകാരമുള്ള പിഴകൾക്ക് പുറമേ കരാറുകാരനോ അദ്ദേഹത്തിന്റെ അധികാരപ്പെടുത്തിയ ഏജൻറോ കരാറു റദ്ദാക്കിയ തിയതിക്കോ, അതിനുമുൻപോ ശേഖരിച്ചിട്ടുള്ളതും നീക്കം ചെയ്യാതെ സ്ഥലത്ത് കിടക്കുന്നതുമായ എല്ലാ ഉല്പന്നങ്ങളും കസ്ററഡിയിലെടുത്ത് സർക്കാരിലേക്ക് മുതൽ കൂട്ടുന്നതും അങ്ങിനെയുള്ള കാര്യത്തിൽ കരാറുകാരന് യാതൊരുവിധ നഷ്ടപരിഹാരത്തിനും അതല്ല കണ്ടുകെട്ടിയ ഉല്പന്നങ്ങൾ വിററു കിട്ടുന്ന തുകക്കോ അർഹതയുണ്ടായിരിക്കുന്നതല്ല.

26. കരാറുകാരനും അദ്ദേഹത്തിന്റെ അംഗീകൃത ഏജൻറും പണിക്കാരും കേരള ഫോറസ്ററ് നിയമത്തിലെ

എല്ലാ നിയമങ്ങളും നിബന്ധനകളും ചട്ടങ്ങളും പാലിക്കേണ്ടതും, വനം വകുപ്പ് ഉദ്യോഗസ്ഥന്മാർക്ക് അവർ ആവശ്യപ്പെടുകയാണെങ്കിൽ കാട്ടു തീയിൽ നിന്നും മററും വനം സംരക്ഷിക്കുന്നതിനും പാട്ട സ്ഥലത്തോ അതിനടുത്ത സ്ഥലങ്ങളിലോ ഉണ്ടാകുന്ന വനം കുററങ്ങൾ കണ്ടുപിടിക്കുന്നതിനും വേണ്ട എല്ലാ സഹായ സഹകരണങ്ങളും നൽകേണ്ടതുമാണ്.

27. ഉല്പന്നങ്ങൾ പാട്ട സ്ഥലത്തു നിന്നും നീക്കംചെയ്യുന്നതിന് ആവശ്യമായ പാസ്സ് ഡിപ്പാർട്ടുമെന്റിൽനിന്നും നൽകുന്നതായിരിക്കും. ശേഖരിക്കുന്ന ഉല്പന്നത്തിന്റെ അളവ്, കരാറുകാരൻ നൽകുന്ന മാസാന്തര കണക്കുകളിൽ കാണിക്കുന്നത് ഡിപ്പാർട്ടുമെന്റിൽ നിന്നും നൽകുന്ന പാസ്സുകളുമായി ബന്ധപ്പെട്ടതായിരിക്കണം. പാട്ട സ്ഥലത്തിനു പുറമെയുള്ള വനങ്ങളിൽ നിന്നും ഉത്പന്നങ്ങൾ ശേഖരിക്കാൻ കരാറുകാരനെ അനുവദിക്കുകയില്ല. കരാറു സ്ഥലത്തു നിന്നും സാധനങ്ങൾ രാവിലെ 6 മണി മുതൽ വൈകുന്നേരം 6 മണിവരെയുള്ള സമയത്ത് മാത്രമേ നീക്കം ചെയ്യാൻ പാടുള്ളൂ. കരാറുകാരൻ റെയിഞ്ചാഫീസർക്ക് സ്ഥലത്തുനിന്നും ഓരോ മാസവും നീക്കം ചെയ്യുന്ന സാധനങ്ങളുടെ കണക്ക് അടുത്ത മാസം 5-ാം തീയതിക്ക് മുൻപ് സമർപ്പിക്കണം.

28. ലേലം തുടങ്ങുന്നതിന് 1/2 മണിക്കൂർ മുൻപുതന്നെ ലേലത്തിൽ പങ്കെടുക്കുന്നവർ സ്ഥലത്തു ഹാജരായി നിരതദ്രവ്യം അടയ്ക്കേണ്ടതാണ്.

29. നിബന്ധനകളിൽ ഭേദഗതികൾ വല്ലതും ഉണ്ടെങ്കിൽ അവ ലേലം തുടങ്ങുന്നതിന് മുൻപായി അറിയിക്കുന്നതായിരിക്കും.

പട്ടിക

| ക്രമ നമ്പർ | തോട്ടത്തിന്റെ പേര് | ഉദ്ദേശ വിസ്തീർണ്ണം |
|---|---|---|
| 1. | 1977 കശുമാവിൻ തോട്ടം, മുൻ മഞ്ചേരി കോവിലകം വനം, എടവണ്ണ റെയിഞ്ച് | 153 ഹെ. |
| 2. | 1978 കശുമാവിൻതോട്ടം, നെടുഞ്ചേരി മലവാരം, എടവണ്ണ റെയിഞ്ച് | 111.5 ഹെ. |
| 3. | 1979 കശുമാവിൻതോട്ടം, നെടുംചേരി മലവാരം എടവണ്ണ റെയിഞ്ച് | 89.65 ഹെ. |
| 4. | ചുങ്കത്തറ 1 റെയിഞ്ചിലെ കൊടീരി തേക്ക് തോട്ടത്തിൽ അങ്ങിങ്ങായി നിൽക്കുന്ന കശുമാവിൻ തൈകളിൽനിന്ന് | 5.6 ഹെ. |

എ. ആർ. സുന്ദരേശൻ,
സ്പെഷ്യൽ ഡിവിഷണൽ ഫോറസ്റ്റാഫീസർ.

നിലമ്പൂർ.

## WYNAD DIVISION

### AUCTION SALE NOTICE

No. Cl.5344/83. *4th January*, 1984.

It is hereby notified that undermentioned quantity of timber, teak poles and teak billets will be put up for sale by the Divisional Forest Officer, Wynad or any other officer authorised for the purpose at the place, date and time noted in the Schedule below:

2. E. M. D.—Rs. 1000

3. The other conditions of the sale will be the same as those notified in No. T3.4557/82 of Divisional Forest Officer, Timber Sales Division, Kozhikode published in Kerala Gazette dated 2-11-1982 vide pages 476 to 479 Part III Forest sheet except for the deviations expressely hereinafter provided.

4. If the notified date happens to be a holiday the sale will be held at the appointed time and place on the next working day.

5. Each intending bidder must produce an identification certificate showing the name, address and signature duly attested by the village officer concerned to the satisfaction of sanctioning officer before the remittance of E. M. D.

SCHEDULE

| *Name of Range and Depot* | *Particulars* | | *Place, date and time of sale* |
|---|---|---|---|
| Road side depots of different teak plantations of Begur Range | Teak | 301,100 cum. | On 2-2-1984 at 11 a.m.at Divisional Forest Office, Manantoddy. |
| | Junglewood | 6,018 ,, | |
| | Teak poles | | |
| | I class | 228 Nos. | |
| | II ,, | 762 ,, | |
| | III ,, | 1018 ,, | |
| | IV ,, | 3766 ,, | |
| | V ,, | 13435 ,, | |
| | Teak billets | 180 M.T. | |

K. NANU NAIR,
*Divisional Forest Officer.*

Manantoddy.



Reg. No. KL/TV/(N)/12

# KERALA GAZETTE

PUBLISHED BY AUTHORITY

Vol. XXIX] Trivandrum, Tuesday, 17th January 1984|27th Pousha 1905 (Saka) [No. 3

## PART III

# Department of Health Services

### ലേലപരസ്യം

No. G. 2579/83. 1983 ഡിസംബർ 21.

പരിയാരം സാനട്ടോറിയം വക ഉദ്ദേശം 300 ഏക്കർ സ്ഥലത്ത് സ്ഥിതിചെയ്യുന്ന കശുമാവ്, പ്ലാവ്, നെല്ലി, പുളി, മാവ് മുതലായ ഫലവൃക്ഷങ്ങളുടെ മേലനുഭവം ലേലത്തീയതി മുതൽ 1984 ജൂൺ 30 വരെ എടുക്കുന്നതിനുള്ള അവകാശം 1984 ജനുവരി 30 (ജനുവരിമാസം മുപ്പതാം തീയതി) തീയതി രാവിലെ 11 മണിക്ക് മേപ്പടി സാനട്ടോറിയം ആഫീസിൽ വെച്ച് പരസ്യമായി ലേലം ചെയ്തു കൊടുക്കുന്നതാണ്. ലേലത്തിൽ പങ്കെടുക്കുവാൻ ആഗ്രഹിക്കുന്നവർ അന്നേദിവസം രാവിലെ 11 മണിക്ക് മുമ്പായി 300 രൂ. (മുന്നൂറ് രൂപ) നിരതദ്രവ്യം ആഫീസിൽ അടക്കേണ്ടതാണ്. കൂടുതൽ വിളിച്ച ആളുടെ പേരിൽ സൂപ്രണ്ട് യുക്തമെന്നു തോന്നുന്ന പക്ഷം ലേലം സ്ഥിരപ്പെടുത്തുന്നതും പ്രസ്തുത ലേലത്തുകയും വിൽപ്പന നികുതിയും ഉടൻതന്നെ ആഫീസിൽ അടച്ച് രസീത് വാങ്ങേണ്ടതാണ്. മറ്റുള്ളവരുടെ നിരതദ്രവ്യം അപ്പോൾതന്നെ തിരിച്ചുകൊടുക്കുന്നതുമാണ്. ലേലം ചെയ്യപ്പെട്ടശേഷം ലേലം ചെയ്യപ്പെട്ട വസ്തുക്കൾക്ക് ഏതെങ്കിലും തരത്തിലുണ്ടാകാവുന്ന നഷ്ടകഷ്ടങ്ങൾക്ക് സൂപ്രണ്ടിനോ ഡിപ്പാർട്ടുമെന്റിനോ യാതൊരു ഉത്തരവാദിത്വവും ഉണ്ടായിരിക്കുന്നതല്ല. ഇത് സംബന്ധിച്ച് യാതൊരുവിധ ആക്ഷേപവും പരിഗണിക്കപ്പെടുന്നതല്ല.

മേൽ നിബന്ധനകൾക്ക് വിധേയമായി ലേലം സ്ഥിരപ്പെടുത്തിയിട്ടുള്ള സൂപ്രണ്ടിന്റെ ഉത്തരവുകിട്ടി 7 (ഏഴു) ദിവസത്തിനുള്ളിൽ സൂപ്രണ്ട് നിർദ്ദേശിക്കുന്ന തരത്തിൽ ലേലം വിളിക്കപ്പെടുന്ന വ്യക്തി 3 രൂപ (മൂന്നു രൂപ) മുദ്രക്കടലാസിൽ ഒരു കരാർ എഴുതി തരേണ്ടതാണ്.

ഈ ലേലം സംബന്ധിച്ച സൂപ്രണ്ടിന്റെ എല്ലാ വിധത്തിലുള്ള തീരുമാനങ്ങളും അവസാനത്തേതും നിയമസാധുതയുള്ളതും ലേലത്തിൽ സംബന്ധിച്ചവർ അനുസരിക്കുവാൻ ബാദ്ധ്യസ്ഥരുമാണ്.

സാനട്ടോറിയം ഫോർ ചെസ്റ്റ്
ഡിസീസ്, പരിയാരം.

(ഒപ്പ്)
സൂപ്രണ്ട്.

### പുനർ ദർഘാസ് ലേലപരസ്യം

നമ്പർ. സി3/12561/83/റ്റി. ഡി. എം. സി.
1933 ഡിസംബർ 22.

റ്റി. ഡി. മെഡിക്കൽ കോളേജ് വക താഴെ പറയുന്ന ബസ് 1984 ജനുവരി 31-ാം തീയതി വൈകുന്നേരം 3 മണിക്ക് ദർഘാസ് ലേലം മുഖേന വിൽക്കുന്നതാണ്.

വാഹനത്തെ സംബന്ധിച്ചുള്ള വിവരങ്ങൾ

1. ബസ് മോഡൽ—ബെഡ്ഫോർഡ്
2. നിർമ്മാണ വർഷം—1963
3. രജിസ്റ്റർ നമ്പർ—കെ. എൽ. എ. 1107
4. നിരതദ്രവ്യം—രൂപ 2,000
5. ദർഘാസ് പ്രമാണത്തിന്റെ വില—ഒറിജിനൽ—രൂപ 10 ഡ്യൂപ്ലിക്കേറ്റ്—രൂപ 2
6. ദർഘാസ് പ്രമാണത്തിന്റെ വിൽപ്പന സമയം—23-1-1984 വൈകുന്നേരം 4 മണി വരെ
7. ദർഘാസ് പ്രമാണം സ്വീകരിക്കുന്ന സമയം—28-1-1984 വൈകുന്നേരം 3 മണിവരെ
8. ലേല ദിവസവും സമയവും—31-1-1934 വൈകുന്നേരം 3 മണിക്ക്
9. ദർഘാസ് തുറക്കുന്ന സമയം—31-1-1934 വൈകുന്നേരം 4 മണിക്കോ ലേലത്തിനു ശേഷമോ

കോളേജ് കോമ്പൗണ്ടിൽ വച്ച് മുകളിൽ പറഞ്ഞ സമയത്ത് ലേലം നടത്തുന്നതും മുദ്രവച്ച ദർഘാസുകൾ ആ സമയം വരെ സ്വീകരിക്കുന്നതുമാണ്. നിരതദ്രവ്യം പ്രിൻസിപ്പാൾ, റ്റി. ഡി. മെഡിക്കൽ കോളേജ്, ആലപ്പുഴ-5 എന്ന പേരിൽ ബാങ്ക് ഡ്രാഫ്റ്റായി വാങ്ങി സമർപ്പിക്കേണ്ടതുമാണ്. കൂടുതൽ തുക വിളിക്കുന്ന ആൾ 15 ദിവസത്തിനകം മുഴുവൻ തുകയും (വിൽപ്പന നികുതിയടക്കം) ആഫീസിൽ അടച്ചിരിക്കേണ്ടതും 7 ദിവസത്തിനകം കോളേജ് വളപ്പിൽ നിന്ന് വാഹനം,

കൊണ്ടുപോകേണ്ടതുമാണ്. താൽപ്പര്യമുള്ള കക്ഷികൾക്ക് പ്രവൃത്തി ദിവസങ്ങളിൽ ഓഫീസ് സമയത്ത്, വാഹനം പരിശോധിക്കാവുന്നതാണ്. എല്ലാ കാര്യങ്ങളിലും പ്രിൻസിപ്പാളിന്റെ തീരുമാനം അന്തിമമായിരിക്കും.

റ്റി. ഡി. മെഡിക്കൽ കോളേജ്, (ഒപ്പ്)
ആലപ്പുഴ-5. പ്രിൻസിപ്പാൾ.

---

## നോട്ടീസ്

നമ്പർ. ഇ1-3073/83. 1983 ഡിസംബർ 26.

24-12-1982 മുതൽ അനധികൃതമായി ജോലിക്ക് ഹാജരാകാതിരിക്കുന്ന നെട്ടൂർ പ്രാഥമികാരോഗ്യ കേന്ദ്രത്തിലെ പി. ടി. ട്രീനർ ശ്രീ. എൻ. ആർ. രവിയുടെ സേവനം 24-12-1982 മുതൽ അവസാനിപ്പിക്കാതിരിക്കാൻ കാരണം എന്തെങ്കിലും ഉണ്ടെങ്കിൽ ബോധിപ്പിക്കണമെന്ന് ആവശ്യപ്പെട്ടുകൊണ്ട് 18-8-1983-ൽ ഈ ആഫീസിൽ നിന്നും തപാൽ മാർഗ്ഗം അയച്ച നോട്ടീസ് മേൽ വിലാസക്കാരനെ കണ്ടില്ല എന്ന കുറിപ്പോടെ തപാൽ അധികൃതരിൽ നിന്നും തിരികെ ലഭിച്ചിരിക്കുകയാണ്. അതിനാൽ ശ്രീ. എൻ. ആർ. രവി എന്ന ജീവനക്കാരന് ഈ കാര്യത്തിൽ എന്തെങ്കിലും ബോധിപ്പിക്കുവാനുണ്ടെങ്കിൽ അത് പരസ്യ തീയതി മുതൽ 15 ദിവസത്തിനകം രേഖാമൂലം ബോധിപ്പിക്കുവാൻ താൽപ്പര്യപ്പെടുന്നു.

ജില്ലാ മെഡിക്കൽ ആഫീസ്, എറണാകുളം. ടി. രാധാകൃഷ്ണൻ, ജില്ലാ മെഡിക്കൽ ആഫീസർ.

---

## ക്വട്ടേഷൻ നോട്ടീസ്

നമ്പർ ജി-1/കാന്റീൻ/83. 1983 ഡിസംബർ 3.

കോഴിക്കോട് ഗവൺമെന്റ് ജനറൽ ആശുപത്രി (ബീച്ച്) സൂപ്രണ്ട് പരസ്യം ചെയ്യുന്നത്.

കോഴിക്കോട് ഗവൺമെന്റ് ജനറൽ ആശുപത്രിയോടനുബന്ധിച്ച് നടത്തിപ്പോരുന്ന കാന്റീൻ 1984 ഏപ്രിൽ 1-ാം തീയതി മുതൽ 1985 മാർച്ച് 31-ാം തീയതി കൂടിയുള്ള ഒരു വർഷക്കാലത്തേക്ക് ഏറ്റെടുത്ത് സൂപ്രണ്ടിന്റെ അധികാര നിർദ്ദേശങ്ങൾക്ക് വിധേയമായി നടത്തിക്കൊണ്ടു പോകാനുള്ള അവകാശം സിദ്ധിക്കേണ്ടതിലേക്ക് സീൽവച്ച ക്വട്ടേഷനുകൾ ക്ഷണിച്ചുകൊള്ളുന്നു. ക്വട്ടേഷനുകൾ 1984 ജനുവരി മാസം 31-ാം തീയതി 3 മണിയോടെ സൂപ്രണ്ട് അവർകളുടെ ആഫീസിൽ ലഭിച്ചിരിക്കേണ്ടതും പ്രസ്തുത തീയതിക്കും നിർദ്ദിഷ്ട സമയത്തിനും ശേഷം ലഭിക്കുന്ന ക്വട്ടേഷനുകൾ യാതൊരു കാരണവശാലും സ്വീകരിക്കാനിടയില്ലാത്തതും ആകുന്നു. ടെണ്ടറുകൾക്കൊപ്പം രേഖപ്പെടുത്തുന്ന തുകയുടെ ഒരു ശതമാനമോ, മുപ്പതു രൂപയിൽ കുറയാത്തതോ ആയ സംഖ്യയ്ക്ക് സൂപ്രണ്ടിന്റെ പേരിൽ ഏതെങ്കിലും സർക്കാർ ഖജനാവിലടച്ച തുകയ്ക്കുള്ള രസീതിയോ, അംഗീകൃത ബാങ്കിൽ നിന്നും വാങ്ങിയ ഡ്രാഫ്റ്റോ ഉണ്ടായിരിക്കേണ്ടതാണ്. അങ്ങനെയല്ലാത്തവ ആദ്യ പരിഗണനയിൽ തന്നെ തള്ളപ്പെട്ടുപോകുന്നതാണ്.

1. കാന്റീനിൽ കാപ്പി, ചായ, ലഘുഭക്ഷണ പദാർത്ഥങ്ങൾ (പലഹാരങ്ങൾ) എന്നിവ കൃത്യമായ അളവിലും വൃത്തിയായും പാകം ചെയ്യേണ്ടതും ആശുപത്രി ജീവനക്കാർക്ക് നിശ്ചിത നിരക്കിൽ നൽകേണ്ടതുമാണ്. കാന്റീനിൽ വിൽക്കുന്ന സാധനങ്ങളുടെ വില നോട്ടീസ് ബോർഡിൽ എപ്പോഴും പ്രദർശിപ്പിക്കേണ്ടതാണ്. കാന്റീനിൽ വരുന്ന ആർക്കും എളുപ്പം വായിച്ചു മനസിലാക്കത്തക്കവണ്ണം ആയത് മലയാളത്തിൽ എഴുതിയിരിക്കണം.

2. കാന്റീൻ കെട്ടിടത്തിന്റെ വാടക, വൈദ്യുതി വെള്ളം എന്നിവയുടെ ചാർജ് ഇവകൾ കാന്റീൻ നടത്തിപ്പവകാശം സിദ്ധിക്കുന്ന കരാറുകാരൻ മാസംതോറും ഒന്നാമത്തെ പ്രവൃത്തി ദിവസം യാതൊരു വീഴ്ചയും വരുത്താതെ കൊടുത്ത് രശീതി വാങ്ങേണ്ടതാണ്.

3. ഏറ്റവും കൂടിയ നടത്തിപ്പവകാശ തുക രേഖപ്പെടുത്തിയ ശരിയായ ക്വട്ടേഷൻ ദാതാവിന്റെ പേരിൽ കരാർ സ്ഥിരപ്പെടുത്തുന്നതും, ആ വിധം സ്ഥിരപ്പെടുത്തൽ വഴി കാന്റീൻ നടത്തിപ്പധികാരം സിദ്ധിച്ച കരാറുകാരൻ ലേല സംഖ്യ മുഴുവനായി ആഫീസിൽ നേരിട്ട് അടച്ച് മുഴുവൻ തുക കൈപ്പറ്റിയതിനുള്ള രശീതി വാങ്ങേണ്ടതുമാണ്.

4. കരാറ് സ്ഥിരപ്പെടുത്തിയതായി ഈ ആഫീസിൽ നിന്നും അറിയിപ്പ് രേഖാമൂലം കിട്ടിയാൽ അന്നുതൊട്ട് ഏഴ് ദിവസത്തിനകം കരാറുകാരൻ മൂന്നു രൂപയുള്ള മുദ്രക്കടലാസിൽ ഒരു കരാർ പത്രം എഴുതിപ്പിട്ട് സാക്ഷ്യപ്പെടുത്തി ഈ ആഫീസിൽ ഏൽപ്പിക്കേണ്ടതാകുന്നു. അതോടൊപ്പം തന്നെ ഒരു കൊല്ലക്കാലത്തേക്ക് അംഗീകരിക്കപ്പെട്ട ലേല സംഖ്യ പണമായി അടക്കേണ്ടതാണ്.

5. കാന്റീൻ നടത്തിപ്പിനുള്ള പാത്രങ്ങൾ മറ്റുപകരണങ്ങൾ എന്നിവയെല്ലാം കരാറുകാരൻ തന്നെ ഏർപ്പെടുത്തേണ്ടതും കരാറിന്റെ കാലാവധി കഴിഞ്ഞാൽ സ്വന്തം ചിലവിൽ തിരികെ കൊണ്ടുപോകേണ്ടതുമാണ്. കാന്റീൻ നടത്തിപ്പിന് സൗകര്യം ആവശ്യമാണെന്ന് കണ്ടാൽ അതിനുള്ള ഷെഡോ, മറ്റോ കരാറുകാരൻ സൂപ്രണ്ടിന്റെ സമ്മത പ്രകാരവും നിർദ്ദേശപ്രകാരവും എപ്പോഴും പൊളിച്ചുമാറ്റാമെന്ന നിബന്ധനയ്ക്കനുസരണം നിർമ്മിക്കാവുന്നതാണ്.

6. ലേല സംഖ്യയുടെ 5% കരുതൽ ധനമായി ലേലം കൊണ്ട ആൾ കരാർ പത്രത്തോടൊപ്പം സൂപ്രണ്ടിന്റെ പേരിൽ കെട്ടിവെച്ചിരിക്കണം.

7. ടെണ്ടർ പരമമായി നിജപ്പെടുത്തുന്നതും സ്ഥിരപ്പെടുത്തുന്നതും കോഴിക്കോട് ജില്ലാ മെഡിക്കൽ ആഫീസറുടെ അധികാര പരിധിയിൽ നിക്ഷിപ്തമായിട്ടുള്ളതാകുന്നു.

8. കാന്റീനിൽ ഉണ്ടായിരിക്കേണ്ടതായ പലഹാരങ്ങളുടെ ഗുണം, അളവ്, പരമാവധി വില എന്നിവ സംബന്ധിച്ച വിവരണം ഗവ: ആശുപത്രി നോട്ടീസ് ബോർഡിൽ വിശദമായി പതിച്ചിട്ടുള്ളതും, പരസ്യപ്പെടുത്തിയിട്ടുള്ളതും തൽപ്പര കക്ഷികൾക്ക് പരിശോധിക്കാവുന്നതാണ്. അതിന്റെ അടിസ്ഥാനത്തിൽ മാത്രമേ വിൽപ്പന വസ്തുക്കളുടെ വില നിജപ്പെടുത്താൻ പാടുള്ളു.

9. യാതൊരു വിധ കാരണവും പറയാതെ ടെണ്ടർ നിർത്തിവെയ്ക്കാനും റദ്ദ് ചെയ്യുവാനും സൂപ്രണ്ടിന് അധികാരമുണ്ടായിരിക്കുന്നതാണ്.

സീൽവെച്ച ക്വട്ടേഷൻ 1984 ജനുവരി മാസം 31-ാം തീയതി സൂപ്രണ്ടിന്റെ മുറിയിൽ വെച്ച് തുറക്കുന്നതാകുന്നു. ക്വട്ടേഷൻ നൽകിയവർക്കോ അവർ അധികാരപ്പെടുത്തുന്നവർക്കോ തൽസമയം ഹാജരായി നടപടി വീക്ഷിക്കാവുന്നതാണ്. ക്വട്ടേഷൻ തരുന്നവർക്ക് അവരവരുടെ സ്വന്തം കടലാസിൽ എഴുതിത്തരാവുന്നതാണ്.

ഗവൺമെന്റ് ജനറൽ ആശുപത്രി, കോഴിക്കോട്. (ഒപ്പ്) സൂപ്രണ്ട്, ഗവ: ജനറൽ ആശുപത്രി.



Government of Kerala
1984



Reg. No. KL/TV/(N)/14

# KERALA GAZETTE

PUBLISHED BY AUTHORITY

Vol. XXX] Trivandrum, Tuesday, 17th January 1984 | 27th Pousha 1905 (Saka) [No. 3

# PART III

## Judicial Department

THE HIGH COURT OF KERALA

NOTIFICATIONS

No. A1-6025/83. 12th *December* 1983.

I

1. The Hon'ble The Acting Chief Justice is pleased to nominate the Hon'ble Kumari Justice M. Fathima Beevi to be the Vacation Judge, to hear matters which may require to be immediately or promptly dealt with during the Christmas Holidays of the High Court of Kerala from 24-12-1983 to 31-12-1983, both days inclusive.

2. The Vacation Judge will sit on two days during the Christmas holidays, viz., on Tuesday and Friday, the 27th and 30th December, 1983, at 10.30 a. m.

3. Exceptionally emergent matters can be moved before the Vacation Judge, in Court, provided the papers are filed 24 hours before the motion and the permission of the Vacation Judge is obtained for the same.

II

1. No plaints, appeals, petitions or other documents except those which require to be immediately or promptly dealt with will be filed or received in the Registry of the High Court during the period when the High Court will remain closed for the holidays.

2. Such plaints, appeals, petitions or other matters as may require to be immediately or promptly dealt with can be filed with the Section Officer on duty on the Judicial Side between 10.30 a. m. and 1.30 p.m. on all days except Sundays and other public holidays.

By order,

M.C. Madhavan,
*Registrar.*

ORDERS

(1)

No. B1-46721/83. 21st *December* 1983.

Smt. Regina D'Silva, Sheristadar, District Court, Manjeri is granted, subject to eligibility, commuted leave for 38 days from 16-11-1983 to 23-12-1983 with permission to suffix the X'mas holidays from 24-12-1983 to 31-12-1983 and the Sunday on 1-1-1984 to the leave.

(2)

No. B1-38494/83. 19th *December* 1983.

*Read:*—1. High Court Order of even No. dated 21-11-1983.

2. Letter No. A1-6231/83 dated 5-12-1983 from the District Judge, Palghat.

3. Application for leave dated 1-12-1983 from Shri George D. Kinattinkal.

Shri George D. Kinattinkal, Sheristadar, District Court, Palghat is granted, subject to eligibility, extension of commuted leave for 9 days from 1-12-1983 to 9-12-1983 with permission to suffix the holidays on 10-12-1983 and 11-12-1983 to the leave in continuation of the leave already granted to him as per the High Court Order read as as first paper above.

(3)

No. B1-46953/83. 21st *December* 1983.

Shri M. James Thomas, Temporary Addl. Munsiff, Kottayam is granted, subject to eligibility, commuted leave for 9 days from 1-12-1983 to 9-12-1983 with permission to suffix the holidays on 10-12-1983 and 11-12-1983 to the leave.

(4)

No. B2-46091/83. *9th December* 1983.

Shri P. T. Mathew, Judicial Magistrate of the first class, Moovattupuzha is granted, subject to eligibility, commuted leave for 14 days from 26-11-1983 to 9-12-1983 with permission to suffix the holidays on 10-12-1983 and 11-12-1983 to the leave.

By order,
M. C. MADHAVAN,
*Registrar.*

Cochin.

## JAILS DEPARTMENT

ലേലപരസ്യം

നമ്പർ സിപി6-1080/76. 1983 ഡിസംബർ 30.

തിരുവനന്തപുരം സെൻട്രൽ ജയിൽ മാനുഫാക്ടറിയിലെ ലെതർ സെക്ഷനിൽ സൂക്ഷിച്ചിട്ടുള്ള ഉപയോഗശൂന്യമായ പത്ത് വിദേശനിർമ്മിത ലെതർ മെഷ്യനുകൾ ബഹുമാനപ്പെട്ട ജയിൽ ഇൻസ്പെക്ടർ ജനറലിന്റെ ഉത്തരവിന്റെ അടിസ്ഥാനത്തിൽ 1984 ഫെബ്രുവരി 15-ാം തീയതി ബുധനാഴ്ച രാവിലെ പത്ത് മണിക്ക് ജയിൽ വർക്ക്ഷാപ്പിൽ വച്ച് പരസ്യമായി ലേലത്തിൽ വിൽക്കുന്നതാണ്. ലേലത്തിൽ ചേരണമെന്ന് ആഗ്രഹിക്കുന്നവർ ലേലം തുടങ്ങുന്നതിനു മുമ്പ് 400 രൂപ (രൂപ നാനൂറ്) നിരതദ്രവ്യം ജയിൽ ആഫീസിൽ കെട്ടിവച്ച് ലേലത്തിൽ പങ്കുകൊള്ളേണ്ടതാകുന്നു. ഏറ്റവും കൂടുതൽ തുകയ്ക്ക് ലേലം വിളിക്കുന്ന ആളിന്റെ പേരിൽ ലേലം സ്ഥിരപ്പെടുത്തുന്നതാണ്. ഉടൻതന്നെ മുഴുവൻ ലേലത്തുകയും (വില്പനനികുതി അടക്കം) ജയിൽ ആഫീസിൽ അടച്ച് രസീത് വാങ്ങേണ്ടതും അതിനുശേഷം പ്രസ്തുത മെഷ്യനുകൾ ഉടനടി നീക്കം ചെയ്തുകൊള്ളേണ്ടതും ആകുന്നു. യാതൊരു കാരണവും കൂടാതെ ലേലം നിർത്തിവയ്ക്കുന്നതിനുള്ള അധികാരം ജയിൽ സൂപ്രണ്ടിന് ഉണ്ടായിരിക്കുന്നതാണ്. ഗവൺമെന്റ് വക സാധനങ്ങൾ ലേലം ചെയ്യുന്നതിന് നിലവിലുള്ള എല്ലാ നിബന്ധനകളും ഈ ലേലത്തിനും ബാധകമായിരിക്കുന്നതാണ്.

സെൻട്രൽ പ്രിസൺ മാനുഫാക്ടറിയിൽ സൂക്ഷിച്ചിട്ടുള്ള പ്രസ്തുത മെഷ്യനുകൾ എല്ലാ പ്രവൃത്തി ദിവസങ്ങളിലും താല്പര്യമുള്ളവർക്ക് അനുവാദത്തോടുകൂടി പരിശോധിക്കാവുന്നതാണ്.

| നമ്പർ | മെഷ്യന്റെ പേര് | എണ്ണം |
|---|---|---|
| 1 | Sewing Machine (Pfaff) | 1 |
| 2 | Upper Sewing Machine (Leftarm-Pfaff) | 1 |
| 3 | Finishing Machine | 1 |
| 4 | Rolling Machine (Leather Compressing Machine) Forbana | 1 |
| 5 | Combined Skiving and Rounding Machine | 1 |
| 6 | Sole Channeling Machine | 1 |
| 7 | Punching and Eyeletting Machine | 1 |
| 8 | Combined Spliting and Skiving Machine | 1 |
| 9 | Spliting Machine | 1 |
| 10 | Sole Stiching Machine (Forbana) | 1 |

സെൻട്രൽ ജയിൽ,
തിരുവനന്തപുരം.

കെ. ഠി. വേലായുധൻ,
സൂപ്രണ്ട്.

തിരുവനന്തപുരം ജുഡീഷ്യൽ രണ്ടാം ക്ലാസ് മജിസ്ട്രേട്ട് കോടതി II-ൽ നിന്നും പ്രസിദ്ധപ്പെടുത്തുന്ന പരസ്യം.

No. T. 868/77. 1983 ഡിസംബർ 24.

ഈ കോടതിയിലെ T. 868/77 ആയി ഹാജരാക്കിയിട്ടുള്ള cc 2742/77-ാം നമ്പർ കേസ്സിലെ തൊണ്ടിവക "2 gram തൂക്കം വരുന്ന സ്വർണ്ണക്കട്ടി അടിച്ചുപരപ്പിച്ചത്" അതിന്റെ ഉടമസ്ഥനായ മദ്രാസ് സിററിയിൽ ബാങ്ക് റോഡിൽ പേരമ്പൂർ ബാരക്സ് ചെട്ടിത്തെരുവിൽ വല്ലം 9A യിൽ കുഞ്ചിറയ ഫ്രാൻസിസിന് കൊടുക്കുന്നതിന് ഉത്തരവായിട്ടുള്ളതും ടിയാൻ നാളിതുവരെ ഹാജരാകാതിരിക്കുകയും ചെയ്തിരിക്കുന്നതിനാൽ ഈ പരസ്യ തീയതി മുതൽ 30 ദിവസത്തിനകം ഉടമസ്ഥാവകാശം തെളിയിക്കുന്ന രിക്കാർഡ് സഹിതം ഈ കോടതിയിൽ ഹാജരായി ഏററുവാങ്ങിക്കൊള്ളേണ്ടതാണ്. അപ്രകാരം ഹാജരാകാതിരുന്നാൽ ടി സാധനം സർക്കാരിലേക്കു മുതൽ കൂട്ടുന്നതാണ്.

D. PREMACHANDRAN,
*Judl. II class Magistrate II.*

Trivandrum.

## NOTIFICATIONS

(i)

No. E-1533/83. *13th December* 1983.

In exercise of the powers conferred under section 14 (1) of the Code of Criminal Procedure 1973 (Act 2 of 1974) the Chief Judicial Magistrate, Quilon hereby defines the areas specified in column 2 of the schedule given below to be the local areas within which the Judicial Magistrate mentioned in column 1 of the schedule may exercise all or any of the powers with which he may be invested under the code.

SCHEDULE

| (1) | (2) |
|---|---|
| Sri P. J. Johnson, Judicial Magistrate of the Second Class, Punaloor. | Areas comprised within the jurisdiction of the court of the Judicial Magistrate of the Second Class, Punaloor. |

(ii)

In exercise of the powers conferred under section 190 (2) of the code of Criminal Procedure 1973 (Act 2 of 1974) the Chief Judicial Magistrate, Quilon hereby empowers the Judicial Magistrate of the Second Class shown in column 2 of the schedule hereunder to take cognizance under subsection (1) of Section 190 of such offences as are within his competence to enquire into or try.

SCHEDULE

| *Sl. No.* (1) | *Name and Designation* (2) |
|---|---|
| 1 | Shri P. J. Johnson, Judicial Magistrate of the Second Class, Punaloor. |

M. BHANUMATHY,
*Chief Judicial Magistrate.*

Quilon.

## NOTIFICATIONS

No. C-2407/83. *15th December* 1983.

(1)

In exercise of the powers conferred under section 190 (2) of the Criminal Procedure Code 1973 (Central Act II of 1974), the Chief Judicial Magistrate, Alleppey hereby empowers the Magistrate mentioned below to take cognizance under section 190 (1) of the said code, of such offences as are within his competence to investigation enquire into or try.

Sri Muralee Sreedhar, Judicial Second Class Magistrate, Alleppey.

(2)

In exercise of the powers conferred under section 14 (1) of the Code of Criminal Procedure 1973 (Act II of 1974) the Chief Judicial Magistrate, Alleppey hereby defines the area shown in column (2) of the schedule appended to be local areas within which the

Magistrate mentioned in column (1) thereof may exercise all or any of the powers under the nons criminal procedure Code 1973 from the date of taking charge.

| (1) | (2) |
|---|---|
| Sri Muralee Sreedhar, Judicial Magistrate of the Second Class, Alleppey. | The whole area comprised within the jurisdiction of the Court of the Judicial Magistrate of the Second Class, Alleppey. |

Office of the Chief Judicial Magistrate, Alleppey.

(Sd.)
*Chief Judicial Magistrate.*

പരസ്യം

എറണാകുളം അഡീഷണൽ ജുഡീഷ്യൽ ഒന്നാം ക്ലാസ് മജിസ്ട്രേട്ട് കോടതി 1-ൽ നിന്നും പരസ്യം ചെയ്യുന്നത്.

No. T. 148/82. 1983 ഡിസംബർ 27.

ഈ കോടതിയിലെ Ref. 50/83-ാം നമ്പർ കേസിൽപ്പെട്ടതും (T 148/82) എറണാകുളം ടൗൺ നോർത്ത് പോലീസ് സ്റ്റേഷൻ ക്രൈം 140/82-ാം നമ്പർ കേസ്സിൽപെട്ടതുമായ EG1-93770 എന്ന നമ്പരുള്ള RQ 2157 മോഡൽ നമ്പർ പാനാസോണിക് ടേപ്പ് റിക്കാർഡിന്റെ ശരിയായ ഉടമസ്ഥനെ കണ്ടുകിട്ടിയിട്ടില്ലാത്തതിനാൽ ടി ടേപ്പ് റിക്കാർഡർ സർക്കാരിലേക്ക് മുതൽകൂട്ടുവാൻ ടി കോടതി ഉത്തരവായിട്ടുള്ളതുകൊണ്ട് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ടി മുതലിന്റെ ശരിയായ ഉടമസ്ഥൻ മതിയായ രേഖകളോ സഹിതം ഈ കോടതിയിൽ ഹാജരായി ടി മുതൽ ഏററുവാങ്ങാത്തപക്ഷം ആയത് സർക്കാരിലേക്ക് മുതൽകൂട്ടുന്നതാണെന്നുള്ള വിവരം പരസ്യം ചെയ്യുന്നു.

കെ. രാമചന്ദ്രൻ നായർ,
അഡീ. ജുഡീ. ഒന്നാം ക്ലാസ് മജിസ്ട്രേട്ട് I.

എറണാകുളം.



Government of Kerala
1984



Reg. No. KL/TV/(N)/14

# KERALA GAZETTE

PUBLISHED BY AUTHORITY

Vol. XXIX] Trivandrum, Tuesday, 17th January 1984|27th Pousha 1905 (Saka) [No. 3

## PART III

# Marine Department

### TENDER NOTICE

No. DB.1987/79. *3rd January* 1984.

Competitive tenders in sealed covers superscribing the name of works are invited for and on behalf of the Governor of Kerala by the undersigned from the registered contractors of P. W. D., P. H. E. D., Habour Engineering Department etc. for the works mentioned below upto 4 p. m. on 24-1-1984. Tenders will be opened at 4.30 p. m. on the same day.

| *Sl. No.* | *Tender No. and Name of work with P.A.C.* | *E.M.D.* Rs. |
|---|---|---|
| | 1/1983-84 | |
| 1. | V. F. H. P.—Constructing a compound wall around the moulding yard—Rs. 1,04,288 | 2,100 |
| | 2/1983-84 | |
| 2. | V. F. H. P.—Constructing a compound wall behind the weigh bridge and G type quarters—Rs. 1,14,963 | 1,620 |
| | 3/1983-84 | |
| 3. | V. F. H. P.—Constructing a compound wall around the stacking yard in I. B. area—Rs. 1,07,139 | 1,510 |
| | 4/1983-84 | |
| 4. | V. F. H. P.—Laying pipe lane from workshop water tank to A to F type Quarters—Rs. 37,607 | 760 |
| | 5/1983-84 | |
| 5. | V. F. H. P.—Providing black topping to the extended portion of the seaward break water (Retender)—Rs. 33,653 | 675 |

Cost of tender forms—Rs. 25 each for items 1 to 3 and Rs. 15 each for items 4 and 5.

Time of completion—3 months for items 1 to 3 and 1 month for items 4 and 5.

Tender forms and other particulars can be had from the office of the undersigned from 18-1-1984 to 24-1-1984 up to 1 p. m. on application in writing and on payment of the value of tender documents (non-refundable) either in cash or by money order. Tender forms are not transferable. All other conditions are as usual in the P.W.D.

Office of the
Executive Engineer,
Harbour Engineering
Division,
Vizhinjam.

N. APPUKUTTAN PILLAI,
*Executive Engineer.*

---

ലഘു ടെൻഡർ പരസ്യം

No. DI-2056/83/NF. 1984 ജനുവരി 4.

കേരള ഗവർണ്ണർക്കുവേണ്ടി ഹാർബർ എഞ്ചിനീയറിംഗ് വകുപ്പ്, നീണ്ടകര ഫിഷിംഗ് ഹാർബർ പ്രോജക്ട് എക്സിക്യൂട്ടീവ് എഞ്ചിനീയർ താഴെ പറയുന്ന പ്രവർത്തിക്ക് 27-1-1984 വൈകുന്നേരം കൃത്യം 4 മണിവരെ നിശ്ചിത യോഗ്യതയുള്ള രജിസ്റ്റർ ചെയ്തിട്ടുള്ള അംഗീകൃത കരാറുകാരിൽ നിന്നും കവറിന്റെ പുറത്ത് പ്രവർത്തിയുടെ പേരും കരാറുകാരന്റെ പേരും വ്യക്തമായി എഴുതിയ സീല്ലു വെച്ച ടെൻഡറുകൾ ക്ഷണിച്ചുകൊള്ളുന്നു. അന്നേ ദിവസം വൈകുന്നേരം 4.30-ന് എക്സിക്യൂട്ടീവ് എഞ്ചിനീയറോ, അദ്ദേഹം അധികാരപ്പെടുത്തിയിട്ടുള്ള ആളോ ഹാജരായിട്ടുള്ള കരാറുകാരുടെ സാന്നിദ്ധ്യത്തിൽ ടെൻഡറുകൾ തുറക്കുന്നതാണ്.

പ്രവർത്തിയുടെ പേരും അടങ്കൽ തുകയും—
നീണ്ടകരയിലെ അകത്തെ പുലിമുട്ടിന്റെ മുകളിലുള്ള റോഡ് ടാർ ചെയ്യുന്നതിന്—
രൂപ 88,232

നിരതദ്രവ്യം —രൂപ 1,800

ദർഘാസ് പ്രമാണത്തിന്റെ വില—രൂപ 25+ വി. നി. പകർപ്പ് 5+വി. നി.

കരാറുകാരന്റെ രജിസ്ട്രേഷൻ യോഗ്യത—എയും ബിയും ക്ലാസുകൾ

പ്രവർത്തി തീർക്കുന്നതിനുള്ള സമയം—ഒന്നര മാസം

ദർഘാസ് പ്രമാണങ്ങളും മററു വിശദ വിവരങ്ങളും എല്ലാ പ്രവർത്തി ദിവസങ്ങളിലും ടെൻഡർ ദിവസം ഉച്ചയ്ക്ക് ഒരു മണിവരെയും നിശ്ചിത യോഗ്യതയുള്ള അംഗീകൃത കരാറുകാരുടെ രേഖാമൂലമുള്ള അപേക്ഷയിൻമേൽ വില രൊക്കമായോ മണിയോർഡർ ആയോ അടച്ചാൽ നൽകുന്നതാണ്. ദർഘാസ് പ്രമാണത്തിന്റെ വില യാതൊരു കാരണവശാലും മടക്കികൊടുക്കുന്നതല്ല. നിരതദ്രവ്യം നീണ്ടകര ഫിഷിംഗ് ഹാർബർ എക്സിക്യൂട്ടീവ് എഞ്ചിനീയറുടെ പേരിൽ അടച്ച് പ്രവർത്തിയുടെ പേർ വ്യക്തമായി രേഖപ്പെടുത്തി ദർഘാസിനോടൊപ്പം സമർപ്പിക്കേണ്ടതാണ്. നിരതദ്രവ്യം പണമായോ, ചെക്കുമുഖേനയോ സ്വീകരിക്കുന്നതല്ല.

അംഗീകൃത കരാറുകാർക്ക് നൽകുന്ന ദർഘാസ് പ്രമാണങ്ങൾ യാതൊരു കാരണവശാലും കൈമാററം ചെയ്യാൻ പാടില്ലാത്തതുമാകുന്നു. കേരളാ പൊതുമരാമത്ത് വകുപ്പിലെ ദർഘാസുകളെ സംബന്ധിച്ചുള്ള മറെറല്ലാ വ്യവസ്ഥകളും ഈ ദർഘാസിനും ബാധകമാണ്.

നീണ്ടകര മൽസ്യബന്ധന
തുറമുഖ പദ്ധതി,
എക്സിക്യൂട്ടീവ്
എഞ്ചിനീയറുടെ
കാര്യാലയം,
ശക്തികുളങ്ങര (പി. ഒ.)
കൊല്ലം.

പി. പി. ശ്രീശൻ,
എക്സിക്യൂട്ടീവ്
എഞ്ചിനീയർ.



Reg. No. KL/TV/(N)/12

# KERALA GAZETTE

PUBLISHED BY AUTHORITY

Vol. XXIX] Trivandrum, Tuesday, 17th January 1984|27th Pousha 1905 (Saka) [No. 3

## PART III

# Department of National Employment Services

### ഭാവി ആസൂത്രണം ചെയ്യുന്നതിന് സഹായിക്കുന്ന ഗൈഡുകൾ

അനുയോജ്യമായ ഒരു തൊഴിൽ തിരഞ്ഞെടുക്കുക എന്നത് വളരെ പ്രാധാന്യമർഹിക്കുന്ന ഒരു കാര്യമാണ്. ഉദ്യോഗാർത്ഥികളുടെ കഴിവിന്റെ യഥാർത്ഥ വിനിയോഗം, ക്രമമായ ഉന്നമനം, കൂടുതൽ മെച്ചമായ സാദ്ധ്യതയുള്ള ഒരു ഭാവി ഇവയെല്ലാം ഉദ്യോഗാർത്ഥി തിരഞ്ഞെടുക്കുന്ന തൊഴിലിനെ ആശ്രയിച്ചിരിക്കുന്നു.

ശരിയായ തൊഴിലുകൾ തിരഞ്ഞെടുക്കുന്നതിന് തൊഴിൽ ഗൈഡുകൾ സഹായിക്കുന്നു. താഴെ കൊടുത്തിരിക്കുന്ന തൊഴിൽ ഗൈഡുകളിൽ 50 പൈസയിൽ കുറഞ്ഞവ സൗജന്യമായും മറ്റുള്ളവ വിലയ്ക്കും എംപ്ലോയ്മെന്റ് എക്സ്ചേഞ്ചുകളിൽ നിന്നും ലഭ്യമാണ്.

### കരിയർ ഇൻഫർമേഷൻ സീരീസ്

1 കരിയേഴ്സ് ഇൻ എഞ്ചിനീയറിംഗ് ആന്റ് ടെക്നോളജി
2 കരിയേഴ്സ് ഫോർ ഹൈയർ സെക്കന്ററി സ്കൂൾ ലീവേഴ്സ്
3 കരിയേഴ്സ് ഫോർ സയൻസ് ഗ്രാഡ്വേറ്റ്സ്
4 കരിയേഴ്സ് ഫോർ ആർട്ട്സ് ആന്റ് കോമേഴ്സ് ഗ്രാഡ്വേറ്റ്സ്
5 കരിയേഴ്സ് ഫോർ അഗ്രിക്കൾച്ചറൽ ഗ്രാഡ്വേറ്റ്സ് ആന്റ് അപ്ലൈഡ് സയന്റിസ്റ്റ്സ്
6 കരിയേഴ്സ് ഇൻ അക്കൗണ്ടൻസി
7 കരിയേഴ്സ് ഫോർ വിമൻ
8 ബി യുവർ ഓൺ എംപ്ലോയർ
9 റൂട്ട്സ് സെൽഫ് എംപ്ലോയ്മെന്റ്
10 കരിയേഴ്സ് ഇൻ മെഡിസിൻ ആന്റ് അലൈഡ് ഫീൽഡ്സ്
11 കരിയേഴ്സ് ഇൻ പ്രിന്റിംഗ്
12 സെല്ലിംഗ് ആസ് എ കരിയർ
13 കരിയേഴ്സ് ഫോർ നോൺ മെട്രിക്കുലേറ്റ്സ് ആന്റ് സ്കൂൾ ഡ്രോപ്പ് ഔട്ട്സ്
14 ആർട്ട് ഫോർ എ ലിവിംഗ്
15 കരിയേഴ്സ് ഇൻ കാറ്ററിംഗ് ആന്റ് ഹോട്ടലിയറിംഗ്
16 മാത്തമാറ്റിക്സ് ഫോർ എ കരിയർ
17 ഹെവി എർത്ത് മൂവിംഗ് മെഷിനറി [illegible]പ്ലയൻസ്
18 ആഫ്റ്റർ ഇന്റർമീഡിയറ്റ് വാട്ട്
19 കരിയേഴ്സ് ഇൻ ഡിഫൻസ് സർവ്വീസ്
20 കരിയേഴ്സ് ഇൻ ജേണലിസം
21 സ്റ്റാറ്റിസ്റ്റിക്സ് ഫോർ എ കരിയർ
22 ഹോം സയൻസ് ആന്റ് ഡയറ്ററ്റിക്സ് ഫോർ എ കരിയർ
23 കരിയേഴ്സ് ഇൻ ഡേറ്റാ പ്രോസസിംഗ് (കമ്പ്യൂട്ടർ ആപ്ലിക്കേഷൻസ്)
24 [illegible]
25 എക്കണോമിക്സ് ഫോർ എ കരിയർ
26 ആഫ്റ്റർ ബി. എസ്സി. വാട്ട്

### കരിയർ പാംഫ്ലെറ്റുകൾ

1 ആക്ചുവറി
2 അഗ്രിക്കൾച്ചറൽ എഞ്ചിനീയർ
3 എയർകണ്ടീഷനിംഗ് ആന്റ് റെഫ്രിജറേഷൻ മെക്കാനിക്
4 എയർ പൈലറ്റ്
5 ആർക്കിയോളജിസ്റ്റ്
6 ആർക്കിടെക്റ്റ്
7 ആക്സിലറി നഴ്സ് മിഡ്‌വൈഫ്
8 കമ്പനി സെക്രട്ടറി
9 കമേഴ്സ്യൽ ആർട്ടിസ്റ്റ്
10 ഡെന്റൽ ആക്സിലറി
11 ഡെന്റൽ സർജൻ
12 ഡ്രാഫ്റ്റ്സ്മാൻ (മെക്കാനിക്കൽ എഞ്ചിനീയറിംഗ്)
13 ഫാമിലി ആന്റ് ചൈൽഡ് വെൽഫെയർ വർക്കർ
14 ഫോറസ്റ്റ് റേഞ്ചർ
15 ജനറൽ ഫിറ്റർ

16 ജിയോളജിസ്റ്റ്
17 ഹെൽത്ത് വിസിറ്റർ
18 ഹൈവേ എഞ്ചിനീയർ
19 ഹോർട്ടികൾച്ചറിസ്റ്റ്
20 ഇൻഷ്വറൻസ് ഏജന്റ്
21 ലൈബ്രേറിയൻ
22 പാറ്റേൺ മേക്കർ
23 ഫാർമസി ആസ് എ കരിയർ
24 ഫിസിക്കൽ എഡ്യൂക്കേഷൻ ടീച്ചർ
25 ഫാർമസിസ്റ്റ്
26 പ്ലാനിംഗ് യുവർ കരിയർ
27 പ്ലംബർ
28 പ്രൂഫ് റീഡർ
29 പബ്ലിക് ഹെൽത്ത് എഞ്ചിനീയർ
30 റേഡിയോ ആന്റ് ടെലിവിഷൻ ടെക്നീഷ്യൻ
31 സാനിറ്ററി ഇൻസ്പെക്ടർ
32 ഷീറ്റ് മെറ്റൽ വർക്കർ
33 മെഷീൻ ഡ്രില്ലർ (മെറ്റൽ)
34 മെഷീൻ ഗ്രൈൻഡർ
35 മീറ്റിയറോളജിസ്റ്റ്
36 മില്ലർ മെറ്റൽ
37 മിൽറൈറ്റ്
38 മോൾഡർ
39 പഞ്ചായത്ത് സെക്രട്ടറി
40 സോഷ്യൽ എഡ്യൂക്കേഷൻ ഓർഗനൈസർ
41 ടീച്ചർ നഴ്സറി എഡ്യൂക്കേഷൻ
42 സിവിൽ എഞ്ചിനീയർ
43 അയൺ ആന്റ് സ്റ്റീൽ ഇൻഡസ്ട്രി
44 മെഡിക്കൽ ടെക്നീഷ്യൻ
45 ഓവർസീയർ (സിവിൽ)
46 വെൽഡർ
47 വെറ്ററിനറി സർജൻ
48 സുവോളജിസ്റ്റ്
49 മൈനിംഗ് എഞ്ചിനീയർ
50 ഇലക്ട്രോണിക്സ് എഞ്ചിനീയർ
51 ടൂൾ ആന്റ് ഡൈമേക്കർ
52 കേബിൾ ജോയിന്റർ
53 കെമിക്കൽ എഞ്ചിനീയർ
54 ടെലികമ്മ്യൂണിക്കേഷൻ എഞ്ചിനീയർ
55 ആട്ടോമൊബൈൽ എഞ്ചിനീയർ
56 സിവിൽ എഞ്ചിനീയർ
57 ഇൻഡസ്ട്രിയൽ ആന്റ് പ്രൊഡക്ഷൻ എഞ്ചിനീയർ
58 ടൗൺ ആന്റ് കൺട്രി പ്ലാനർ
59 ടർണർ
60 ട്രാക്ടർ ഓപ്പറേറ്റർ
61 ടൂറിസ്റ്റ് ഗൈഡ്

നാഷണൽ എംപ്ലോയ്മെന്റ് ഡയറക്ടറേറ്റ്,
തിരുവനന്തപുരം.

(ഒപ്പ്)
സ്റ്റേറ്റ് വൊക്കേഷണൽ ഗൈഡൻസ് ഓഫീസർ.

